# ആശാകുല

(ഗാഥ)

ഇംഗ്ലീഷിൽനിന്നു

മൂക്കോത്തു കുമാരൻ

പരിഭാഷ ചെയ്തത്

——:O:——

Printed at the

MANGALODAYAM PRESS, BRANCH,

CALICUT.



———

1927

വില 6 ണ.

# അവതാരിക



മനോഹരനായ ഒരു ഗദ്യകാരൻെറയും മഹനീയനായ ഒരു സഹൃദയൻെറയും നിലയിൽ ഭാഷാഭിമാനികളായ കേരളീയരുടെ ഹൃദയങ്ങളിൽ വളരെക്കാലം മുമ്പു തന്നെ ശാശ്വതപ്രതിഷ്ഠ ലഭിച്ചിട്ടുള്ള ഒരു സരസ്വതീദാസനാണ് എൻെറ പ്രാണസ്നേഹിതനായ ശ്രീമാൻ മൂർക്കോത്തു കുമാരൻ. അദ്ദേഹത്തെ ഒരു കവിയായി എന്നെപ്പോലെയുള്ള ചിലർക്കെല്ലാം പണ്ടു പണ്ടേ പരിചയമുണ്ടെങ്കിലും ആ പദ്ധതിയിൽ അദ്ദേഹം ഈയിടയ്ക്കൊന്നും സഞ്ചരിക്കാറുണ്ടെന്നു തോന്നുന്നില്ല. ആ സ്ഥിതിക്ക് 'ആശാകുല' എന്ന ഒരു ഖണ്ഡകാവ്യത്തെ ഒരു അകാലകുസുമമെന്നു പറയുകയാണെങ്കിൽ അത് അനുചിതമായിരിക്കുകയില്ലല്ലോ. 'ആശാകുല' കീറ്റ്സ് എന്ന സുപ്രസിദ്ധനായ ആംഗലേയ മഹാകവിയുടെ ഇസബെല്ല എന്ന കൃതിയുടെ ഒരനുകരണമാകുന്നു. കീറ്റ്സിൻെറ ഹൃദയദ്രവീകരണചണമായ മൂലകൃതി വായിച്ചു കരയാത്തവർ ഇംഗ്ലീഷുഭാഷ അറിയാവുന്നവരിൽ ആരുംതന്നെയില്ല. പരിപാവനമായ പ്രണയത്തിൻെറ മാഹാത്മ്യം കരതലാമലകം പോലെ നമുക്കു കാണിച്ചുതരുവാൻ ഇതിലധികം പര്യാപ്തമായ ഒരു ലഘുകൃതി ലോകത്തിൽ ഉണ്ടായിട്ടില്ല എന്നു പറഞ്ഞാൽക്കൂടിയും അത് ഒരതിശയോക്തിയാകുന്നതല്ല. അത്തരത്തിലു

കുന്ന കീററ്സിൻെറ കവിധൎമ്മ മൎമ്മജ്ഞത. ശ്രീമാൻ മൂക്കോത്തു കുമാരൻ 'ഇസബെല്ല'യെ പല പ്രകാരത്തിൽ പല പ്രാവശ്യം നിരന്തരമായി അനുസന്ധാനം ചെയ്യതിനു മേലായിരിക്കണം 'ആശാകുല'യുടെ നിൎമ്മിതിക്കുദ്യമിച്ചതെന്ന് അനുമാനിക്കുവാൻ പലെ ന്യായങ്ങൾ കാണുന്നുണ്ട്; അത്രമാത്രം മൂലകൃതിയുടെ അത്യുൽകൃഷ്ടവും അതിരമണീയവുമായ ഒരു പ്രതിബിംബമായിട്ടുണ്ട് എൻെറ സ്നേഹിതൻെറ ഭാഷാനുവാദം. 'ആശാകുല'യെപ്പോലെയുള്ള നായികമാർ ഭൂമിയെ സ്വൎഗ്ഗമാക്കുന്നു. ആ പതിദേവതയുടെ ചരിതത്തെ അരനിമിഷമെങ്കിലും അനുസ്മരിക്കാമെങ്കിൽ എൻെറ സ്നേഹിതൻ പറയുന്നതുപോലെ ആദിത്യൻ ആത്യുഷ്ണങ്ങളായ കിരണങ്ങൾ ഭൂമിയിലെക്കയയ്ക്കുയൊ പന്നഗങ്ങൾ വിഷം വമിക്കുകയൊ ഹിംസ്രമൃഗങ്ങൾ ജീവപ്രാണികളെ ഖാദനം ചെയ്യുകയൊ ചെയ്യുന്നതല്ല. പാപജടിലവും താപഭൂയിഷ്ഠവുമായ ഒരു ലോകത്തിൽ ദൈവികമായുള്ളത് പ്രേമം ഒന്നു മാത്രമാണ്; ആ പ്രേമമാകുന്ന പാലാഴിയുടെ സ്ഫടികധവളങ്ങളായ തിരമാലകളിൽ വായനക്കാരെ നിമജ്ജനോന്മജ്ജനങ്ങളാൽ പുനരാഗമനം ചെയ്യിച്ചു നിരതിശയമായ നിൎവ്വാണപദത്തെ പ്രാപിപ്പിക്കുക എന്നുള്ളതാകുന്നു, ഒരു ഗ്രന്ഥത്തിൽ പരമകാരുണികനായ ആംഗ്ലെയ മഹാകവി ചെയ്യുന്ന അത്ഭുതകൎമ്മം. 'ഇസബെല്ല'യിലെ പല ഭാഗങ്ങളും കവിവാക്യങ്ങൾക്കു പോലും ഗോചരങ്ങളല്ല; വിഭാവാനുഭാവവ്യഭിചാരികളുടെ നിരന്തരരോമ

നഥത്തിൽ നിന്നു മാത്രമെ സഹൃദയന് അവയുടെ സ്വാരസ്യം മുഴുവൻ അനുഭൂതമാകുകയുള്ളു. അങ്ങനെയുള്ള ഒരു ഉത്തമകാവ്യത്തെ മൂലത്തിൽനിന്നു യാതൊരു രസാപകർഷവും വരുത്താതെയും ഏതാനും ചില ഘട്ടങ്ങളിൽ തിരിയിൽ നിന്നു കൊളുത്തിയ പന്തം പോലെ മൂലത്തെക്കാൾ പോലും തന്മയത്വത്തോടു കൂടിയും ഭാഷയിൽ പ്രതിഫലിപ്പിച്ചിരിക്കുന്ന എൻെറ സ്നേഹിതൻെറ കവനകലാകൌശലത്തെ ഞാൻ ഹൃദയം തുറന്ന് അഭിനന്ദിച്ചുകൊള്ളുന്നു. 'ആടുകടിച്ച ചെടിപോലവളിതാ വാടിവരുന്നിതു നാളിൽനാളിൽ' മുതലായ ചില ഭാഗങ്ങൾ പുളകോൽഗമകാരികളായി പരിണമിച്ചിട്ടുണ്ടെന്നുകൂടിയും പ്രസ്താവിക്കേണ്ടതാണ്. ആകെ കൂടി 'ആശാകല'യ്ക്കു മലയാളത്തിലെ ആധുനികഗാഥാ കാവ്യങ്ങളുടെ ഇടയിൽ അഭിലഷണീയമായ ഒരു സ്ഥാനത്തിന് അവകാശമുണ്ടെന്നുള്ളതിനു സംശയമില്ല. ശ്രീമാൻ കുമാരന് ഇനിയും അനേകം കാവ്യങ്ങൾ എഴുതി ഭാഷാദേവിയെ അച്ചിക്കുവാനിടവരട്ടെ എന്നുള്ള പ്രാർത്ഥനയോടു കൂടി ഒരം അവതാരിക ഇവിടെ അവസാനിപ്പിച്ചുകൊള്ളുന്നു.

കന്ന്യാകുമാരി,
22—9—'02

ഉള്ളൂർ എസ്. പരമേശ്വരയ്യർ.

# മുഖവുര.

ജോൺ കീററ്സ് (John Keats) എന്ന പ്രസിദ്ധ ആംഗ്ലേയകവി ഉണ്ടാക്കിയ ഇസബെല്ല(Isabella or the pot of Basil) എന്ന കാവ്യത്തിന്റെ ഒരു സ്വതന്ത്ര പരിഭാഷയാണിത്. മൂലഗ്രന്ഥകർത്താവായ,

## ജോൺ കീററ്സ്

ഒരു നിർഭാഗ്യകുക്ഷിയായിരുന്നു. അദ്ദേഹം ലണ്ടൻ പട്ടണത്തിൽ 1795 ഒക്ടോബർമാസം 29-ാംനു ജനിച്ചു; തന്റെ ഇരുപത്താറാം വയസ്സിൽ ക്ഷയരോഗത്താൽ മരിക്കുകയും ചെയ്തു.

തന്റെ അച്ഛൻ മരിക്കുമ്പോൾ ജോണിന്ന് ഒമ്പതു വയസ്സു മാത്രമെ പ്രായമുണ്ടായിരുന്നുള്ളു. രണ്ടു കൊല്ലം കഴിഞ്ഞതിന്നു ശേഷം തന്റെ സഹോദരനോടു കൂടി ഒരു സ്കൂളിൽ ചേൎന്നു പഠിച്ചു. നാലു കൊല്ലമെ അവിടെ പഠിച്ചിരുന്നുള്ളു. ആ വിദ്യാലയത്തിൽ വെച്ചു ജോണിന്നു ലഭിച്ച വലിയൊരു ഭാഗ്യം യോഗ്യനായ ഒരു സ്നേഹിതനെ സമ്പാദിച്ചുവെന്നുള്ളതായിരുന്നു. തന്റെ ഗുരുനാഥന്റെ പുത്രനായിരുന്ന ചാറൽസ് കൌഡൻ ക്ലാൎക്ക് (Charles Cowden Clarke) എന്ന ഈ ആത്മസ്നേഹിതനായിരുന്നു, കാവ്യരചനയിൽ ജോണിന്നു സ്വതഃസിദ്ധമായി ഉണ്ടായിരുന്ന വാസനയെ ആദ്യം തട്ടിയുണൎത്തിയത്.

സ്കൂൾ വിട്ടശേഷം അദ്ദേഹം ഒരു വൈദ്യന്റെ കീഴിൽ ചികിത്സ പരിശീലിച്ചു തുടങ്ങി. ഒരു വൈദ്യനായിത്തീരുന്നതിൽ നമ്മുടെ ചരിത്രനായകന്നു വലിയ അനിഷ്ടമൊന്നും ഉണ്ടായിരുന്നില്ലെന്നേ ഉള്ളൂ; എന്നിരുന്നാലും അദ്ദേഹം വൈദ്യശാസ്ത്രം വളരെ ഉത്സാഹിച്ചു പഠിക്കുകയും അതിൽ സാമാന്യം വിദഗ്ദ്ധത പ്രാപിക്കുകയും ചെയ്തു. പക്ഷെ തന്റെ സ്വതഃസിദ്ധമായ വാസന, സാഹിത്യപരിശീലനത്തിലാണെന്നു ബോദ്ധ്യമായിരുന്നതിനാൽ, തന്റെ ഉത്സാഹം അധികവും ആ വഴിയിലേക്കു തിരിഞ്ഞു. അങ്ങിനെയാണു വൈദ്യപരീക്ഷ ജയിച്ചു യഥാർത്ഥത്തിൽ ഒരു വൈദ്യന്റെ ഉദ്യോഗം വഹിച്ചുവെങ്കിലും ഉടനെ അതിനെ ഉപേക്ഷിച്ചു ലണ്ടൻ നഗരത്തിൽ പോയി പാർപ്പാക്കിയത്. അവിടെവെച്ചു തന്റെ പഴയ സ്നേഹിതനെ വീണ്ടും കണ്ടുമുട്ടി; രണ്ടു പേരും കൂടി പല സാഹിത്യഗ്രന്ഥങ്ങളും, വിശേഷിച്ചു പദ്യകാവ്യങ്ങളും വായിച്ചു സമയം പോക്കി.

കുറെ കഴിഞ്ഞപ്പോൾ ഈ യുവാവ്, ലീ ഹൺട് (Leigh Hunt) എന്ന ഒരു കവിയുമായി സ്നേഹമാകുകയും അദ്ദേഹത്തിന്റെ പ്രോത്സാഹനത്താൽ കാവ്യനിർമ്മാണത്തിൽ ഉദ്യമിക്കുകയും ചെയ്തു.

കീറ്റ്സിന്റെ കാവ്യങ്ങളിൽ ചില ദോഷഭാഗങ്ങൾ ഉണ്ടായിരുന്നു. അവയെ പരിഹരിപ്പാൻ അദ്ദേഹത്തിന്ന് ഇടവരാതിരുന്നതിന്നു ജനങ്ങൾ ഹൺടിനെയായിരുന്നു കുററം പറഞ്ഞിരുന്നത്. അതിന്റെ അ

ത്ഥം, ഹൺട് തന്റെ സ്നേഹിതന്റെ കാവ്യങ്ങളിൽ ഉണ്ടായിരുന്ന ദോഷങ്ങളെ അപ്പപ്പോൾ ചൂണ്ടിക്കാണിക്കാതെ അവയെ കൊണ്ടാടുകയും അങ്ങിനെ അദ്ദേഹത്തെ കാവ്യരചനയ്ക്കു പ്രോത്സാഹിപ്പിക്കുകയും ചെയ്തുപോന്നുവെന്നാണ്. അത് എങ്ങിനെയായിരുന്നാലും, കീററ്സിനെ ലോകത്തിൽ ഒരു കവിയായി ഗണിപ്പാൻ ഇടവരുത്തിയതു ഹൺടിന്റെ സ്നേഹപുരസ്സരമായ പ്രോത്സാഹനമാണെന്നുള്ളതിന്നു സംശയമില്ല.

1818-ൽ കീററ്സ് "എൻഡമിയോൺ" എന്ന കാവ്യം ഉണ്ടാക്കി പരസ്യം ചെയ്തു. അതിന്നു ചില കുററങ്ങൾ ഉണ്ടെന്നു സമ്മതിക്കപ്പെട്ടിരിക്കുന്നു. എന്നാൽ അതിലെ വിശിഷ്ടഗുണഭാഗങ്ങളെ കരുതിക്കൂട്ടി ഒളിച്ചുവെച്ചു കൊണ്ടു നിർദ്ദയന്മാരായ ചില വിദ്വാന്മാർ ആ കാവ്യത്തെ ഖണ്ഡിച്ചു വിമർശിച്ചു. ഇംഗ്ലണ്ടിൽ അന്നും ഇന്നും ജാതിവഴക്കില്ലെന്നുള്ളതു നേരാണെങ്കിലും, കക്ഷിവഴക്ക ധാരാളം ഉണ്ടെന്നുള്ളതു നേരാണ്. അക്കാലത്തെ കക്ഷിവഴക്കിൽ പെട്ടവർ ഇന്നുള്ളവരെപ്പോലെ അത്രമേൽ പരിഷ്കാരികളും വിശാലഹൃദയന്മാരും അല്ലാതിരുന്നതിനാൽ, ആ വഴക്ക് അന്നു സാഹിത്യത്തെക്കൂടി ബാധിച്ചിരുന്നുവെന്നും കീററ്സിന്റെ കാവ്യത്തെ അത്രമേൽ കഠിനമായി ഖണ്ഡനവിമർശനം ചെയ്വാൻ അതായിരുന്നു കാരണമെന്നും കാണുന്നു. തന്റെ കാവ്യങ്ങളെ അന്നത്തെ വിമർശകന്മാർ കഠിനമായി ആക്ഷേപിക്കുകയും ദോഷഭാഗങ്ങളെ പതിന്മടങ്ങു പെരുക്കി, ഗുണഭാഗ

ങ്ങളെ ഒളിച്ചുവെച്ചു കവിയെ ദൂഷിക്കുകയും ചെയ്തതിനാലുണ്ടായ മനോവ്യഥയാണ കവിയുടെ ആയുഷ്കാലത്തെ അത്രമേൽ ചുരുക്കിക്കളഞ്ഞതെന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു. ആ വിശ്വാസത്തെഅടിസ്ഥാനമാക്കി "ബൈറൻ" മുതലായ ചില പ്രസിദ്ധകവികൾ ചില പദ്യങ്ങൾ എഴുതി പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

കീററ്സ് മേല്പറഞ്ഞ കാവ്യം പരസ്യം ചെയ്തതിന്റെ ശേഷം കാൽനടയായി സ്കാട്ലാണ്ടിലെക്കു സഞ്ചരിച്ചു. ജന്മനാൽ തന്നെ രാജയക്ഷ്മാവിന്നു അനുകൂലമായ പ്രകൃതിയോടുകൂടിയ കീററ്സിന്റെ ശരീരം സഞ്ചാരംകൊണ്ടു ക്ഷീണിച്ചപ്പോൾ അദ്ദേഹത്തിന്നു ശ്വാസകോശസംബന്ധമായ അസ്വാസ്ഥ്യം ആരംഭിച്ചു. മടങ്ങിവന്നപ്പോൾ ക്ഷയരോഗം ബാധിച്ച ഒരു സഹോദരനെ ശുശ്രൂഷിക്കേണ്ടിയും വന്നു. അതിലിടക്കു ഫാനി ബ്രൌൺ (Fanny Brown) എന്നു പേരായ ഒരു തരുണിയിൽ പ്രണയം ജനിക്കുകയും അവളെ വിവാഹം ചെയ്വാൻ ഏല്പാടുകൾ ചെയ്കയും ചെയ്തിരുന്നു. പക്ഷെ തന്റെ പ്രിയതമയെപ്പററിയുള്ള ശങ്കയും തന്റെ ഭവിഷ്യത്തിനെപ്പററിയുള്ള ആശങ്കയും ദുസ്വഭാവികളായ വിമശകന്മാരുടെ പരിഹാസവും ഒക്കെക്കൂടി തന്റെ ആരോഗ്യത്തെയും ശക്തിയെയും ക്ഷയിപ്പിച്ചു. ആ നിലയിലും അദ്ദേഹം കാവ്യരചനയിൽ പരിശ്രമിച്ചുകൊണ്ടേ ഇരുന്നു, പല കാവ്യങ്ങളും ഉണ്ടാക്കി പരസ്യം ചെയ്തു.

തന്റെ കാവ്യങ്ങളെ അതുവരെ ഖണ്ഡന വിമശനം ചെയ്തുകൊണ്ടിരുന്ന "എഡിൻബറോ റിവ്യൂ" എന്ന പത്രഗ്രന്ഥത്തിന്നു, കീററ്സിന്റെ "ഹൈപ്പീരിയൺ" എന്ന കാവ്യത്തെ സ്തുതിക്കാതിരിപ്പാൻ നിവൃത്തിയുണ്ടായില്ല. പക്ഷെ ആ പ്രശംസ വളരെ വഴകിപ്പോയെന്നേ പറയേണ്ടതുള്ളു. അതു പരസ്യം ചെയ്തപ്പോഴക്ക്, കീററസ് തന്റെ ചരമശയ്യയിൽ കിടക്കുകയായിരുന്നു.

ജോൺ കീററ്സ്, റോം നഗരത്തിൽ വെച്ച്, തന്നെ സഹോദരബുദ്ധിയോടു കൂടി ശുശ്രൂഷിച്ചു പോന്ന ജോസഫ് സവേൺ (Joseph Severn) എന്ന പ്രാണസ്നേഹിതന്റെ കൈയ്യിൽ കിടന്ന് 1821-ാം കൊല്ലം ഫിബ്രവരി മാസം 26-ാംനു- ഇഹലോക വാസം വെടിഞ്ഞു.

ആ നഗരിയിലെ അതി മനോഹരമായ ഒരു പ്രൊട്ടസ്റ്റാണ്ട് പള്ളിയിലായിരുന്നു കീററ്സിന്റെ ശവം സംസ്കരിച്ചിരുന്നത്. ആ പള്ളിയിൽത്തന്നെ കുറെ മാസങ്ങൾ കഴിഞ്ഞ ശേഷം ഷെല്ലി (Shelly) എന്ന മററൊരു ആംഗ്ലേയകവിയുടെ ശവവും സംസ്കരിക്കേണ്ടി വന്നിരുന്നു.

റോമിലെ ബൊക്കേച്ചിയൊ (Boccaccio) എന്ന ലോകപ്രസിദ്ധനായ സാഹിത്യകാരൻ നിൎമ്മിച്ച "ഡെക്കാമറിൻ" എന്ന കഥാവലിയിലെ "തുളസിച്ചട്ടി" എന്ന കഥയെ അടിസ്ഥാനമാക്കിയാണ് കീററ്സ്, "ഇസബെല്ല" എന്ന ഈ കാവ്യം നിൎമ്മിച്ചത്.

ആ കഥയിൽ കീററ്സ് ചില ഭേദഗതികൾ ചെയ്തിട്ടുണ്ട്. കീററ്സിൻെറ കാവ്യത്തിൽ വിവരിച്ചതുപോലെയുള്ള

## കഥാസാരം

ഇങ്ങിനെയാണ്:—ഫ്ളോറൻസ് നഗരത്തിൽ രണ്ടു സഹോദരന്മാരുണ്ടായിരുന്നു. അവർ കച്ചവടക്കാരായിരുന്നു. പിതൃസ്വത്തായും സ്വന്തസമ്പാദ്യമായും അവക്കു ധാരാളം ധനമുണ്ടായി. കഠിനന്മാരും നിർദ്ദയന്മാരും ഉപായികളും വഞ്ചകന്മാരും ആയിരുന്നതിനാൽ തരം കിട്ടുമ്പോഴൊക്കെ മററുള്ളവരെ തോല്പിച്ചും ഉപദ്രവിച്ചും പണം സമ്പാദിക്കുകയും അവർ ധനത്തെത്തന്നെ തങ്ങളുടെ അധിഷ്ഠാനദേവതയായി ആരാധിച്ചുപോരികയും ചെയ്തു. അവക്ക് ഇസബെല്ല എന്നുപേരായി ഒരു സഹോദരിയുണ്ടായിരുന്നു. സുന്ദരിയും സാധുശീലയും നിഷ്കളങ്കയും ലോകജ്ഞാനം അശേഷം ഇല്ലാതിരുന്നവളും ആയ ആ കന്യകയെ, സ്ഥാനമാനങ്ങളും ബഹുമാനപദവികളും ഉള്ള വല്ല ധനവാനും വിവാഹം ചെയ്തു കൊടുക്കേണമെന്ന് അവർ ആഗ്രഹിച്ചുകൊണ്ടിരുന്നു. എന്നാൽ അവരുടെ വ്യാപാരകാര്യങ്ങൾ മേലന്വേഷണം ചെയ്തുകൊണ്ടു ലോറൻസൊ എന്നു പേരായി ഒരു യുവാവ് അവരുടെ കൂടിച്ചു പാക്കുന്നുണ്ടായിരുന്നു. ഒരേ വീട്ടിൽതന്നെ പാക്കുകയും ദിവസംതോറും തമ്മിൽ കാണുകയും ചെയ്തുപോന്നതിനാൽ, ഇസബെല്ലയും ലോറൻസോവും തമ്മിൽ പ്രണയമുണ്ടാകുന്നതിന്നു സംഗതി വന്നു. അവർ ക

റെ കാലം അനുരാഗപാശത്താൽ ബദ്ധരായി പരമാനന്ദം അനുഭവിച്ചുകഴിച്ചു. രഹസ്യമായി അവർ തമ്മിൽ കണ്ടുമുട്ടാറുള്ളതിനെ ഒടുവിൽ സഹോദരന്മാർ, അറിഞ്ഞുവശാകയും തങ്ങളുടെ ഭൃത്യനായ ഒരാൾ കാണിച്ച ആ വിധം ധിക്കാരത്തെ സഹിക്കാൻ കഴിയാതെ അവനെ കൊലപ്പെടുത്തേണമെന്നുതന്നെ അവർ തീർച്ചപ്പെടുത്തുകയും ചെയ്തു. അങ്ങിനെ ഒരു ദിവസം രാവിലെ അവർ ലോറൻസോവിനെ നായാട്ടിന്നു പോവാൻ ക്ഷണിച്ചു. അതിന്നായി കുതിരയേറിപ്പോകുമ്പോൾ ഒരു കാട്ടിൽഎത്തി. അവിടെവെച്ചു അവനെ വെട്ടിക്കൊന്നു മറവുചെയ്തു, ബദ്ധപ്പെട്ടു വീട്ടിലേക്കു മടങ്ങിപ്പോയി. കച്ചവട ആവശ്യത്തിന്നായി ലോറൻസോവിനെ അടിയന്തരമായി ഒരു ദൂരരാജ്യത്ത് അയക്കേണ്ടിവന്നിരിക്കുന്നുവെന്നു പറകയും ഇസബെല്ല അതു വിശ്വസിക്കുകയും ചെയ്തു.

തന്റെ കാമുകൻ വന്നു കാണാതിരുന്നതിനാൽ അവൾ വളരെ വ്യസനിച്ചുകൊണ്ടിരുന്നുവെങ്കിലും, അവൻ സഞ്ചാരം കഴിഞ്ഞു മടങ്ങിവന്നു കാണ്മാനുള്ള അവസരത്തെ അവൾ ക്ഷമയോടുകൂടി കാത്തുകൊണ്ടിരുന്നു. ഇങ്ങിനെ ദിവസങ്ങൾ കഴിഞ്ഞു. അവന്നു സംഭവിച്ച ആപത്തിന്റെ യഥാർത്ഥസ്ഥിതി ഊഹിപ്പാൻകൂടി അശേഷം കാരണമില്ലാതിരുന്നതിനാൽ അവളും അവനെയും പ്രതീക്ഷിച്ചുകൊണ്ടിരിക്കെ ഒരു ദിവസം രാത്രി നിദ്രയിൽ അവളുടെ മുമ്പാകെ ലോറൻസോവിന്റെ പ്രേതം പ്രത്യക്ഷപ്പെടുകയും തനിക്കു സംഭവിച്ച ആപ

ഷിതത്തെ അവളെ അറിയിക്കുകയും ചെയ്തു. തന്നെ എങ്ങിനെയാണ് കൊലപ്പെടുത്തിയതെന്നും ശവം എവിടെയാണ കുഴിച്ചുമൂടിയതെന്നും പ്രേതം അവളോടു പറയുകയും, ആ സ്ഥലത്തുചെന്നു, തന്നെ ആശ്വസിപ്പിക്കാൻ ഒരു തുള്ളി കണ്ണുനീർ അവിടെ പൊഴിക്കണമെന്നു അപേക്ഷിക്കുകയും ചെയ്തു. പിറ്റെദിവസം രാവിലെ ഇസബെല്ല വിശ്വസ്തയായ ഒരു വൃദ്ധദാസിയെയും കൂട്ടി അവിടെചെന്നു, ശവക്കുഴി കണ്ടെറിഞ്ഞു, ഒരു വാകത്തികൊണ്ട് അവൾ കുഴിമാന്തി ശവം കണ്ടെത്തി. അതിനെ അങ്ങിനെതന്നെ എടുപ്പാൻ സാധിക്കായ്കയാൽ തല വെട്ടിയെടുത്തു രഹസ്യമായി വീട്ടിലേക്കു കൊണ്ടുപോയി. തന്റെ കാമുകന്റെ ശിരസ്സ് അവൾ കണ്ണുനീർ കൊണ്ടു കഴുകി ഒരു ഉറുമാലിൽപൊതിഞ്ഞു വിശേഷമായ സുഗന്ധദ്രവ്യം തളിച്ച ഒരു പൂച്ചട്ടിയിൽവെച്ചു മണ്ണിട്ടുമൂടി അതിന്മേൽ ഒരു തുളസിച്ചെടി നട്ട്, അതിനെ കണ്ണുനീർകൊണ്ടു തന്നെ നനച്ചുവളത്തിപ്പോന്നു. അങ്ങിനെ മനുഷ്യാംശം വളമായും കണ്ണുനീർ വെള്ളമായും കിട്ടുകകൊണ്ട് ആ തുളസിച്ചെടി അസാധാരണമായ പുഷ്ടിയുള്ളതായി തഴച്ചുതുടങ്ങി.

ചുററുമുള്ള സവ്വത്തേയും വിസ്മരിച്ചുകൊണ്ടും യാതൊന്നിലും യാതൊരു തൃഷ്ണയും കാണിക്കാതെയും പൂച്ചട്ടിയിൽ കണ്ണുനീർ വാർത്തുകൊണ്ടു അതിനെ വിട്ടുപിരിയാതെ ഇരുന്നു ദുഃഖിച്ച ഇസബെല്ല, ലോകത്തിന്നു നഷ്ടപ്രായമായ ജീവച്ഛവമായിത്തീൎന്നു. അവൾ അങ്ങിനെ

ആ തുളസിച്ചെടിയിൽ വ്യസനസമ്മിശ്രമായ ലാളനം കാണിക്കുന്നതിൻെറ അത്ഥമെന്താണെന്നറിവാൻ ഉൽക്കണ്ഠയുണ്ടായ സഹോദരന്മാർ ഒരു ദിവസം തഞ്ചംനോക്കി ചട്ടികട്ടുകൊണ്ടുപോയി ഉടച്ചുനോക്കി. അതിൽ കണ്ട മനുഷ്യശിരസ്സ്, ജീണ്ണിച്ചുകഴിഞ്ഞിരുന്നുവെങ്കിലും അത് ലോറൻസോവിൻെറതാണെന്നു അവക്ക് ഉടനെ മനസ്സിലായി. അതു കണ്ടു ഭയപ്പെട്ടു, രണ്ടുപേരും രാജ്യം വിട്ടു എവിടെക്കോ ഓടിപ്പോയി. തൻെറ സവ്വസ്വവും നിക്ഷേപിച്ച പൂച്ചട്ടി ഇങ്ങിനെ നഷ്ടമായതിനാൽ ഇസബെല്ല കഠിനമായ സങ്കടത്തിൽപെട്ടു, ആ പൂച്ചട്ടിക്കായി നിലവിളിച്ചു നടന്നുകൊണ്ടു മരിച്ചുപോയി.

ഇതാണു കഥയുടെ ചുരുക്കം. ദുഃഖപർവ്വവസതിയായ ഈ കഥയുടെ ഒടുവിലത്തെ ഭാഗത്തോടു ഞാൻ ചില പാദങ്ങൾ കൂട്ടിച്ചേത്തതു വായനക്കാർ കണ്ടറിഞ്ഞു കൊള്ളുമല്ലോ. ഇങ്ങിനെ ചെയ്തതിൽ കാവ്യദൃഷ്ട്യാകഥാവസാനത്തിന്നുണ്ടാകേണ്ടുന്ന ചമൽക്കാരത്തിന്നു വല്ല വിധത്തിലും ഭംഗംവന്നിട്ടുണ്ടെങ്കിൽ, ഞാൻ അതു മലയാളികളായ, എന്നല്ല ഇന്ത്യക്കാരായ വായനക്കാരുടെ മനഃസ്ഥിതിയെ ഊഹിച്ചുചെയ്തതാണെന്നു മാത്രമേ എനിക്കു സമാധാനം പറവാനുള്ളു. എൻെറ പരിഭാഷയിൽ മൂലകാവ്യത്തിലെ രസത്തിന്നു ഭംഗംവന്നിട്ടില്ലെന്ന്, ഇന്നത്തെ സാഹിത്യകാരകന്മാരിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്ന വിദ്വാനും മഹാകവിയും ആയ എൻെറ സ്നേഹിതൻ ശ്രീമാൻ ഉള്ളൂര എസ്. പരമേശ്വര

സ്റ്റർ എം. എ; ബി. എൽ, അഭിപ്രായപ്പെട്ടു കാണുന്നതിൽ എനിക്കു ധാരാളം മനസ്സമാധാനമുണ്ട്.

ആവശ്യമാണെന്നു കാണുന്ന ഭാഗങ്ങളൊക്കെ ഞാൻ നേരെ പരിഭാഷചെയ്തിരിക്കുന്നു. അത് എങ്ങിനെയാണു ചെയ്തതെന്നു കാണിക്കാൻ ഉദാഹരണം പറയാം.

He might not in house, field or garden stir,
But her full shape would all his seeing fill.

ഇതിനെ,

വീട്ടിലൊപാടത്തിലെങ്ങാനൊലാലസൻ
തോട്ടത്തിലൊററടന്നിടുന്നേരം
കാണുന്നദിക്കെല്ലാം മൈക്കണ്ണിതന്നുടെ
ചേണാർന്നരൂപംനിറഞ്ഞുതോന്നും.

എന്നു തർജ്ജമചെയ്തിരിക്കുന്നു. പദം പ്രതിപരിഭാഷ ചെയ്യുന്നതു രുചിപ്രദമായിരിക്കയില്ലെന്നുതോന്നിയാണ് ഇങ്ങിനെ ചെയ്തത്.

വലിയ കോയിത്തമ്പുരാന്റെ ‘മോദേനോടൊത്തുവളുന്നു’’ എന്നാദിയായ ശ്ലോകത്തിലും മററും കാണുന്ന പരിഭാഷാരീതിയെ അനുകരിച്ചു ചില ഭാഗങ്ങൾ കവിഹൃദയത്തെ വ്യാഖ്യാനിച്ചു പരാവൎത്തനംചെയ്യേണ്ടിവന്നിരിക്കുന്നു.

So said, his erewhile timid lips grew bold,
And poesied with hers in dewy rime.

ഇതിൽ ഒന്നാമത്തെ പാദത്തെ നേരെ പരിഭാഷ ചെയ്യാമെന്നു വന്നാലും, രണ്ടാമത്തെതിനെ പദംപ്രതി

പരിഭാഷ ചെയ്താൽ, വിശേഷിച്ചും, pec-ied എന്ന പദത്തിന്ന മലയാളത്തിലൊ സംസ്കൃതത്തിലൊ ഉള്ള ഒരു പൎയ്യായം തെടിപ്പിടിച്ചു പകരംവെച്ചാൽ ഉള്ള ഫലം എന്തായിരിക്കുമെന്നു സഹൃദയന്മാൎക്ക് ഊഹിക്കാമല്ലൊ. ഞാൻ ഈ പാദങ്ങളെ ഇങ്ങിനെയാണ് ഭാഷയിൽ ആക്കിയിരിക്കുന്നത്.

ഇത്ഥംപറഞ്ഞുവിരമിച്ചശേഷം തൻ
മുഗ്ദ്ധാധരങ്ങളുംധൈൎയ്യമാൎന്നു;
ശബ്ദാൎത്ഥാലങ്കാരസമ്മിശ്രമായിട്ടു
ശുദ്ധപദാവലിചേൎത്തുതീൎത്ത
നാലുപാദങ്ങടെ സംയോഗംശ്ലോകമാ-
യാലോചനാമൃതമാകുംപോലെ
ലാലസൻതന്നുടെ യോഷ്ഠാധരങ്ങളാ-
ബാലന്നോഷ്ഠാധരങ്ങളോടായ്
സമ്മേളിച്ചു.

ഇംഗ്ലീഷിലെ രണ്ടു വരികൾ മലയാളത്തിൽ എട്ടിൽചില്ലാനം വരികളിൽ പരാവൎത്തനം ചെയ്യേണ്ടിവന്നതു വലിയ സാഹസമായിപ്പോയെന്നു തോന്നുന്നുണ്ടെങ്കിൽ, അതിന്നു കാരണം, ഒന്നാമതു രണ്ടുഭാഷകളും തമ്മിലുള്ള വ്യത്യാസവും, രണ്ടാമതു, അസാധാരണ സംസ്കൃതപദം വല്ല ദിക്കിൽനിന്നും ബലാൽക്കാരേണ വലിച്ചിഴച്ചുകൊണ്ടുവന്നു കുത്തിച്ചെലുത്തി ക്ലിഷ്ടതവരുത്താൻ എനിക്കുള്ള വൈമനസ്യവും, മനസ്സുണ്ടായാലും അതിന്നുള്ള അപ്രാപ്തിയും അശക്തതയും ആകുന്നുവെന്നു

വിചാരിച്ചു വായനക്കാർ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു. മലയാളികൾക്കു രുചിക്കാത്തതും മലയാളികളോടു പറയുന്ന കഥയിൽ അനാവശ്യമായതും ആയ ഭാഗങ്ങളെ വിട്ടിരിക്കുന്നു. ചില ഉപമകളും അർത്ഥാന്തരന്യാസങ്ങളും സ്വന്തമായി ചേർത്തിട്ടുണ്ടു്. മൂലഗ്രന്ഥം വായിച്ചിട്ടുള്ളവർക്കു അവയൊക്കെ എളുപ്പം മനസ്സിലാകുന്നതാണു.

ഈ കാവ്യത്തെ പഴയ ഗാഥാരീതിയിൽ രചിച്ചതു സംസ്കൃത വൃത്തപക്ഷപാതികളായ പണ്ഡിതന്മാർക്കു രസിക്കുമോ എന്നറിഞ്ഞില്ല. ഇതിലെ കഥാവസ്തുവിന്നു പററിയതു മഞ്ജരിവൃത്തമാണെന്നാണു് എനിക്കു തോന്നിയതു്. ഭാഷ കഴിയുന്നത്ര ലളിതമാക്കുവാൻ ശ്രമിച്ചിട്ടുണ്ടു.

പണ്ടു ബ്രൌണിങ്ങ് എന്ന ആംഗ്ലേയകവി ഉണ്ടാക്കിയ 'സൊർഡല്ലൊ" എന്ന കാവ്യത്തിന്റെ അർത്ഥം എല്ലാവർക്കും സുഗമമായിരുന്നില്ല. ഒരിക്കൽ ഒരു പ്രഭു രോഗംബാധിച്ചു കിടപ്പിലാകയും ദീനം കുറെ ഭേദമായതിൽപ്പിന്നെ, അദ്ദേഹം 'സൊർഡെല്ലൊ" വായിച്ചുതുടങ്ങുകയുംചെയ്തു. അതിന്റെ അർത്ഥം തനിക്കു് അശേഷം മനസ്സിലാകുന്നില്ലെന്നു കണ്ടപ്പോൾ, സുഖക്കേടുനിമിത്തം തന്റെ ബുദ്ധിശക്തിക്കു ഹാനിവന്നുപോയിരിക്കണം എന്നു ഭയപ്പെട്ടു് അതുനിമിത്തം ദീനം വീണ്ടും അധികമായി. ഡാക്ടർ വന്നു വിവരം അറിഞ്ഞപ്പോൾ ആ കാവ്യത്തിന്റെ അർത്ഥം തനിക്കുംമനസ്സിലായിട്ടില്ലെന്നും അതുമനസ്സിലാകാത്തതു വായനക്കാരുടെ ബുദ്ധിശക്തിയുടെ ദോഷമല്ലെന്നും പറഞ്ഞു രോഗിയെ സമാ-

ധാനപ്പെടുത്തി. മററു പല സഹൃദയന്മാരുടെയും അഭി പ്രായവും അതുതന്നെയായിരുന്നുവെന്നു കണ്ടതിനാൽ ചിലർ അതിനെപ്പററി ഒടുവിൽ കവിയോടുതന്നെ ചോദിച്ചു. അപ്പോൾ അദ്ദേഹം ഇങ്ങിനെ മറുപടിപറഞ്ഞു:- "ഞാൻ ആ കാവ്യം എഴുതിയപ്പോൾ, അതിന്റെ അത്ഥം രണ്ടുപേൎക്കു സുഗമമായിരുന്നു:—എനിക്കും ദൈവത്തിന്നും. ഇപ്പോൾ ഒരാൾക്കു മാത്രമേ അറിഞ്ഞുകൂടൂ; അതു ദൈവത്തിന്നാണ്."

അതുപോലെ ഈ കാവ്യത്തിന്റെ അത്ഥവും എന്താണെന്നു എന്നോടു ചോദിച്ചാൽ അതു "ദൈവത്തിന്നറിയാം" എന്നു ഉത്തരം പറവാൻ ഇടവരരുതെന്നു വിചാരിച്ചു ഭാഷ കഴിയുന്നത്ര ലളിതമാക്കുവാനും സാധിക്കുന്നേടത്തോളം, സാധാരണ നടപ്പുള്ള വാക്കുകൾ തന്നെ ഉപയോഗിപ്പാനും ശ്രമിച്ചിട്ടുണ്ട്.

ഞാൻ പദ്യകാവ്യരചനയിൽ അധികം പരിശ്രമിച്ചുകണ്ടിട്ടില്ലെന്നു അവതാരികയിൽ എന്റെ സ്നേഹിതൻ പറഞ്ഞതു പരമാത്ഥമാണ്. ചെറുപ്പകാലത്തു ചില ശ്ലോകങ്ങളും മററും ഉണ്ടാക്കി പത്രങ്ങളിലും പത്രഗ്രന്ഥങ്ങളിലും പരസ്യംചെയ്തിരുന്നു. അവയിൽ ചിലതു കണ്ടിട്ടായിരിക്കണം, സാഹിത്യചരിത്രഗ്രന്ഥനിൎമ്മാണത്തിന്നായി പരിശ്രമിച്ചുകൊണ്ടു കണ്ണുംതുറന്നു നടക്കുന്ന പരമേശ്വരയ്യർ അവർകൾ എനിക്കുപദ്യരചനയിൽ വാസനയുണ്ടെന്നു മനസ്സിലാക്കിയത്. ഏതായാലും ടാഗോർ മഹാകവിയെ അനുകരിച്ചുകൊണ്ടുംമററും പ്രൌഢമായ

പുതിയ കവിതാ മുദ്രകൾ കണിക്കുന്ന മഹാകവികൾ ചൊല്ലിയാടുന്ന ഭാഷാസാഹിത്യരംഗത്തിൽ ചെറുപ്പത്തിലെഞാൻ അഭ്യസിച്ച ചടങ്ങുകളും കൊണ്ടു നേരം പുലർന്നുതുടങ്ങിയ ഈ കാലത്തു തിരനീക്കി പുറപ്പെടുവാൻ എനിക്കു വളരെ അധൈര്യം ഉണ്ടായിരുന്നു. പരമേശ്വരയ്യർ അവർകളാണ് എന്റെ പുറത്തു തട്ടി, "തരക്കേടില്ലാ, ഇറങ്ങിക്കൊള്ളു" എന്നു പറഞ്ഞ്, എന്നെ പ്രോത്സാഹിപ്പിച്ചതെന്നു വായനക്കാർ മനസ്സിലാക്കിയിരിക്കുമല്ലോ. ഇതു പുറത്തിറക്കാൻ കൊള്ളില്ലെന്നു കണ്ടെങ്കിൽ ഉടനെ കീറി ചവററുകൊട്ടയിൽ ഇട്ടേക്കണമെന്നും വിവരം ആരോടും പറയരുതെന്നും അദ്ദേഹത്തോട ഞാൻ മുൻകൂട്ടി അപേക്ഷിച്ചതാണ്.

ആ നിലയിൽ ഈ ലഘുകാവ്യത്തെ ഇങ്ങിനെ സാഹിത്യരംഗത്തിൽ പ്രവേശിപ്പിക്കുന്നതിന്നു വേണ്ടുന്ന പ്രോത്സാഹനം തരികയും എനിക്കു കൃതകൃത്യതക്കു അവകാശം വരത്തക്കനിലയിൽ ഒരു അവതാരിക എഴുതുകയും ചെയ്ത എന്റെ സ്നേഹിതൻ ശ്രീമാൻ ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ അവർകളോട എനിക്കുള്ള അകൈതവമായ കൃതജ്ഞതയെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ഇതിൽ കാണുന്ന ചിത്രം വരച്ചുതന്നതു, തലശ്ശേരിക്കാരനും ഇപ്പോൾ ബീഹാർ സംസ്ഥാനത്തിൽ പ്യാസാനഗരത്തിൽ പ്രസിദ്ധപ്പെട്ട കൃഷിവിദ്യാലയത്തിൽ ചിത്രമെഴുത്തുസംബന്ധമായ വലിയ ഒരു ഉദ്യോഗത്തി

ലിരിക്കുന്ന മാന്യനും ആയ എന്റെ സ്നേഹിതൻ ശ്രീമാൻ പനങ്ങാടൻ നാരായണൻ ആണ്. ചിത്രമെഴുത്തുസംബന്ധമായ ചില കീർത്തിമുദ്രകളും സമ്പാദിക്കുകയും വടക്കെ ഇന്ത്യയിലെ പലേയോഗ്യന്മാരുടെയും മഹാരാജാക്കന്മാരുടെയും പ്രശംസക്കു പാത്രമാകയും ചെയ്ത ഒരു വിദഗ്ദ്ധനാണ് അദ്ദേഹം. സന്ദർഭോചിതമായ ഈ ചിത്രംവരച്ചു തന്നതിന്നു അദ്ദേഹത്തോടും ഈ ചെറുപുസ്തകത്തെ ഇത്ര ഭംഗിയായും വൃത്തിയിലും അച്ചടിച്ചുതന്നതിന്നു മംഗളോദയം കമ്പനിയുടെ കോഴിക്കോട്ടെ ശാഖാ പ്രവർത്തകന്മാരോടും ഞാൻ വളരെ വന്ദനം പറയുന്നു.

തലശ്ശേരി
23—5—27.

മൂക്കോത്തു കുമാരൻ.

# ആശാകുല

(ഗാഥ)

ആശാകുല പരം സൌന്ദൎയ്യസമ്പത്തും
ആശയശുദ്ധിയും പൂണ്ട പൈതൽ;
അക്കന്യാദേവിയിൽ പാരം ലയിച്ചോരു
ഭക്തനായ്ത്തീൎന്നവൻ ലാലസനും.
ഏക സദനത്തിൽ തന്നെ വസിക്കിലും
ശോകാൎത്തരാണവർ മോഹാൎത്തരും.
ഉണ്ണാനിരിക്കുമ്പോഴും ഒന്നിച്ചിരുന്നെങ്കിൽ
ഗണ്യമാമാനന്ദമെത്രമാത്രം
എന്നവരോൎത്തിടും, എന്നല്ല വീടൊന്നിൽ
തന്നെ കിടന്നിട്ടുറങ്ങും നേരം
അന്യോന്യം കാണും കിനാവിപ്പുണൎന്നിട്ടു
നന്നെക്കരഞ്ഞു കുഴഞ്ഞു വാഴും.
ഓരോദിനവുമുദിക്കുന്നതിനൊത്തു
പാരമായ് വൎദ്ധിക്കും പ്രേമപൂരം;
ഓരോദിനമിനനസ്തമിക്കും തോറും
ഏറിമുറുകീടും പ്രേമബന്ധം.
വീട്ടിലോ പാടത്തിലെങ്ങാനോ ലാലസൻ
തോട്ടത്തിലോ നടന്നീടുന്നേരം
കാണുന്നദിക്കെല്ലാം മൈക്കണ്ണിതന്നുടെ
ചേണാൎന്നരൂപം നിറഞ്ഞു തോന്നും.

പാദപപത്രത്തിൻ മർമ്മരം, അന്തർഭ്രു
ഹ്രാദിനിതന്റെ നിസ്വനവും
എങ്ങും നിസർഗ്ഗമാം മാധുര്യമാളുന്ന
സംഗീതമായി വിലസുകിലും
കാമുകൻ തന്നുടെ കണ്ഠസ്വരംസദാ
പ്രേമാമൃതമായ് നിറഞ്ഞുമേവും
ആശാകുല തന്റെ കർണ്ണേന്ദ്രിയത്തിന്നു
ലേശവുമാനന്ദമേകിയില്ല.
വീണതൻ തന്ത്രികൾ മീട്ടുമ്പോൾ കേൾക്കുന്നോൾ
പ്രാണേശനാമപ്രതിശബ്ദങ്ങൾ;
പട്ടിൻനൂൽകൊണ്ടവൾ ചിത്രപ്പണികളെ
മട്ടൊത്തു തുന്നിപ്പിടിപ്പിക്കുമ്പോൾ
ഉദ്ദേശിച്ചുള്ള വിചിത്രപ്പണിപോയി
തദ്ദേശംതന്നുടെ കാമുകന്റെ
നാമാക്ഷരങ്ങൾ രചിച്ചതായ് കാണായി
പ്രേമാകുലയ്ക്കുതാനോർത്തിടാതെ.

വാതിലടച്ചു മുറിയിലിരിക്കവേ
ശാതോദരിചെന്നു മുട്ടിയെങ്കിൽ

---

21-22 — അന്തർഭ്രുഹ്രാദിനി — ഭൂമിയുടെ അടിയിലായ। പാറകളുടെ ഉ
ള്ളിൽക്കൂടി ഒഴുകുന്നനദി. ഈപുഴകൾ ഒഴുകുമ്പോളുള്ള ശബ്ദവും
ഇലകളുടെ മർമ്മരവും പ്രകൃത്യാകേൾപ്പാൻ രസമുള്ളവയാണെങ്കി
ലും ആശാകുലയ്ക്ക് അങ്ങിനെതോന്നിയില്ല, അവൾക്കുതന്റെ
കാമുകന്റെ സ്വരം ചെവിയിൽ എപ്പോഴും മുഴങ്ങിക്കൊണ്ടിരു
ന്നതിനാൽ മറ്റൊന്നിന്നും ചെവിയുണ്ടായിരുന്നില്ലെന്നു സാരം.

വാതിൽത്തുറന്നിട്ടു കാണുന്നതിൻമുമ്പെ
ഓരുമതാരുടെ കൈയ്യെന്നവൻ.
ചേതോഹരം തൻ മണിയറതന്നുടെ
വാതായനത്തിന്നരികിൽ നില്ക്കും
താരേശതുല്യവദനതൻ സൌന്ദൎയ്യം,
ദൂരത്തുനിന്നെങ്ങാൻ കണ്ടറിവാൻ
പോരുന്ന ലാലസ ദൃഷ്ടിക്കു ശ്ലാഘ്യന്നു,
ചേരുന്ന സൂക്ഷ്മതയുണ്ടെന്നാവാം,
തോയജനേത്രയാൾ കൃത്യമായ് വന്ദിക്കും
സായാഹ്നമിത്രനെക്കാമുകനും
നോക്കിവസിക്കുമെവളുടെയാസ്യമാ-
ദിക്കിലെക്കല്പോതിരിഞ്ഞു, ഞായം,
സോപാനം, കാലത്തിറങ്ങുമ്പോൾ തന്പ്രിതൻ
ചേവടിശബ്ദം ചെവിക്കൊൾവാനായ്
പാരംകൊതിച്ചു രാപാകവെ നിദ്രയെ
ദൂരത്തകററിക്കിടക്കുമവൻ.
നീണ്ടുനീണ്ടേവം പരിതാപം പാരമായ്
ഊണ്ടെങ്ങുമീനമാം മാസം പോയി,
മേഷമാരംഭിച്ചു, കാമിനീകാമുകർ
ശോഷിച്ചു പൂമുഖം വാടി വാടി.
"നാളെഞാൻ, എന്നുടെ പ്രാണനാധാരമാം
"നാളീകാക്ഷി തന്റെ പാദങ്ങളിൽ
"വീണുതൊഴുതെന്റെ കാന്തയായീടുവാൻ
"കേണുകിഴിഞ്ഞേറെ യാചിച്ചീടും"

എന്നവനും "നാളെ വന്നിട്ടുലാലസൻ
"എന്നോടവന്റെ പ്രണയഗീതം
"പാടിക്കേൾപ്പിക്കാതിരിക്കിലെൻജീവൻ
"കൂടുവെടിഞ്ഞിടും," എന്നവളും
മെത്തയിൽവീണുരുണ്ടുത്തലാന്നേററവും
തത്തദുപധാനത്തോടു ചൊല്ലും.
കഷ്ടമാന്റെ സുഖവാണ്നാളുകൾ
ഒട്ടേവമായവർ പാഴിലാക്കി.
ആരുമേതീണ്ടാത്ത പാവനമായൊരു
ചാരുകപോലം ഭരിച്ചുപോന്ന
ശോണവർണ്ണത്തിന്റെ രാജത്വംപോയിട്ടു
ക്ഷീണിച്ചുവാടിനാളാശാകുല.
എന്നല്ല, രോഗം പിടിച്ചു കിടക്കുന്ന
പൊന്നോമൽപ്പൈതലെ ശുശ്രൂഷിപ്പാൻ
ഒണ്ഡിച്ചിരുന്ന യുവതിയാമമ്മതൻ
ഗണ്ഡംപോൽ മ്ലാനമായ് തൽഗണ്ഡവും.
"എന്തൊരു ദീനതയോലുന്നു സാധ്വി യെൻ
"ചിന്തിതം വാകൊണ്ടു ചൊല്ലാൻ മേലാ;
"എന്നാലും ഞാനങ്ങറിയിക്കും വ്യക്തമായ്
"ഇന്നെനിക്കുള്ളതാം പ്രേമാവേശം.
"ദൃഷ്ടികൊണ്ടാവമറിയിപ്പാനംഗജ-
"ചേഷ്ടകളെന്നതു സത്യമെങ്കിൽ
"ഞാനവളക്കണ്ണുനീർ നോക്കിനാൻനിക്കുമെൻ
"ദീനതപോക്കുവാൻ പോരുമത്തും."

ഭംഗിയെഴുന്നോരുഷഃ കാലമായവ-
ന്നിങ്ങിനെനിശ്ചയം ചെയ്യേന്നാലും
അദ്ദിനം മുററും ഹൃദയം തുടിച്ചിട്ടു
നെഞ്ഞിടിപ്പുണ്ടായിപാരംപാരം.
വാക്കിന്നുപോക്കിന്നു മാൎഗ്ഗമിരന്നവൻ
ഉൽക്കമലത്തോടായ് ത്തന്നെയെന്നാൽ
ഊക്കിൽപ്രസരിച്ച ശോണിതം നാക്കിന്നും
വാക്കിന്നും വൈഭവമില്ലാതാക്കി;
നിശ്ചയമൊത്തു കഥിക്കുവാൻ ധൈൎയ്യവും
നിശ്ശേഷം പോക്കിക്കുഴക്കിലാക്കി.
അത്രമേലുത്തമവംശജതന്നിൽത്താൻ
ചിത്തംലയിച്ചതുകൊണ്ടുണ്ടായ
ചിത്തസമുന്നതിപ്രോജ്ജിതമേററിത്താൻ
ഭൃത്യതയോത്തു വിനയ വാശ്യം.
കാമത്തിനൂൎജ്ജിതം, കാമിചിന്നയി, പി-
ന്നാമയംവൎദ്ധിപ്പാനെന്തു വേണം!
ആശയടക്കിക്കൂട്ടക്കിക്കുഴങ്ങിയോ-
രാശയംപൊട്ടിപ്പിളരുംവണ്ണം
ആൎത്തനായ് നിദ്ര വെടിഞ്ഞിട്ടു മറെറാരു
രാത്രികഴിപ്പാനാക്കാമുകന്നു
ചെററിടവന്നില്ല; കന്ദൎപ്പൻസന്താപം
ഏററാനും മാററാനും ഊററനല്ലോ.
ലാലസൻതന്റെ ലലാടത്തിൽ വ്യക്തമായ്
ലാലസിച്ചീടുന്ന ചിഹ്നങ്ങളെ,

—വാടിവിളറുക, രക്തവർണ്ണം വേഗം
കൂടിവിലസുക മാറിമാറി—
ചിഹ്നങ്ങളീവിധം ശൃംഗാരയോനിതൻ
ചിഹ്നങ്ങളെന്നവൾ കണ്ടറിഞ്ഞാൾ.

നോട്ടത്തിൽ നല്ലസ്വരത്തിലും ഭാവത്തിൽ
ഒട്ടേറെയർത്ഥങ്ങൾ ശബ്ദിച്ചിടും
മട്ടിൽ, വസന്തത്തിൽ കോകിലംകൂകുംപോൽ
മട്ടോലുംവാണിമൂന്നക്ഷരങ്ങൾ,
വേവുന്നജീവനൊന്നൊരൗഷധമായൊരു
ദിവ്യമാം മന്ത്രത്തിന്നക്ഷരങ്ങൾ.
"ലാലസ" എന്നോററം മന്ദമായുച്ചരി-
ച്ചാലസ്യമാർന്നു ഭജിച്ചാൾമൌനം.
ആശാകുലതൻ സ്വരത്താലും നോക്കാലും
ശേഷംഗ്രഹിച്ചാനക്കാമുകനും.

ധീരതയാർന്നവനോതിനാൻ, "സുന്ദരി,
"പാരമെനിക്കുള്ള സന്താപങ്ങൾ
"നിന്നെ ഗ്രഹിപ്പിപ്പാനായഭ്സമ്മതം
"തന്നു നീയെന്നു ധരിച്ചുഞാനും.
"ഇന്നിങ്ങുദിച്ച രവിയസ്തമിച്ചീടും
"പിന്നേയും നാളെയുദിക്കുമവൻ,
"എന്നു നീവിശ്വസിച്ചീടുന്നുവെങ്കിൽ, ഞാൻ
"നിന്നിൽപ്രണയമാർന്നുള്ളോനെന്നും.
"വിശ്വസിച്ചീടേണം വിശ്വൈകമോഹിനി,
"ആശ്വാസമില്ലെൻറ യാത്മാവിന്നും.

"സമ്മതം കൂടാതെ നിൻ കരപല്ലവം
"ചെമ്മെ തിരുമ്മാനൊരുങ്ങില്ലിവൻ;
"നിന്നെപ്പരിഭ്രമിപ്പിക്കയില്ലിവൻ;
"ധന്യേ മുഖാംബുജം നോക്കി നോക്കി.
"എന്നാലുമിന്നെൻ പ്രണയമറിയിക്കാം ഞാ-
"നിന്നൊരു രാവിനി ജീവിക്കില്ലല്ലോ.
"കാലം ശിശിരത്തിൽ നിന്നൊഴിഞ്ഞിതാ-
"ചാലെ നയിക്കുന്നു വേഗം വേഗം
"കാലം സുരഭിയിലേക്കായിക്കൊണ്ടല്ലോ
"ബാലെ, നീയെന്നെ നടത്തീടുന്നു.
"ഇപ്പുഷ്പകാലത്തു നന്നായ് വികസിച്ചു
"നില്ലൊരു സൂനത്തിൻ നന്മണത്തെ
"ആസ്വദിച്ചീടുവാനാശിച്ചീടുന്നു, മ-
"നസ്വിനി, മറ്റില്ലിവന്നഭീഷ്ടം".
ഇത്ഥം പറഞ്ഞു വിരമിച്ച ശേഷം തൻ
മുഗ്ദ്ധാധരങ്ങളും ധൈര്യമാർന്നു;
ശബ്ദാർത്ഥാലങ്കാരസമ്മിശ്രമായിട്ടു
ശുദ്ധപദാവലി ചേർത്തുതീർത്ത
നാലുപാദങ്ങൾതൻ സംയോഗം ശ്ലോകമാ-
യാലോചനാമൃതമാകുംപോലെ
ലാലസൻ തന്നുടെ യോഷ്ഠാധരങ്ങളാ
ബാലതന്നോഷ്ഠാധരങ്ങളോടായ്
സമ്മേളിച്ചു; ഹാ! മതഗ്രന്ഥമോരോന്നും
നിർമ്മായം വർണ്ണിച്ചു കേട്ടിരുന്ന

സ്വൎഗ്ഗസുഖമോ! ഭൂലോകത്തിൽ സ്വൎഗ്ഗത്തിൽ
സൎവ്വും കാമന്ന സാമ്രാജ്യമെന്നോ !!
വിട്ടുപിരിഞ്ഞുനടന്നവൎക്കോ, പാദം
തൊട്ടില്ലാ ഭൂമിയിലെന്നുതോന്നി;
ഒറ്റക്കൊളുത്തിൽ പിരിഞ്ഞ സുമദ്വയം
കാറ്റാലടിച്ചു വേർപെട്ടെന്നാലും
പെട്ടെന്നു പിന്നെയും വന്നടുത്തു തമ്മിൽ
മുട്ടിയവയിലെ നന്മണത്തെ
അന്യോന്യമാസ്വദിപ്പാനിടയാകുംപോൽ
പിന്നെയും പിന്നെയും ചേൎന്നാരവർ;
കാമിനി പോയി മണിയറ പൂകിനാൾ
കാമസങ്കീൎത്തനം പാടിപ്പാടി;
പശ്ചിമസൂൎയ്യന്നു മംഗളം പാടുവാൻ
പശ്ചിമക്കുന്നൊന്നിൽ ലാലസനം.
കേടറ്റുതാരകജാലം മറച്ചോരു
മൂടുപടം സന്ധ്യ നീക്കുംമുമ്പേ,
സായാഹ്നകാലത്തു കാമുകൎക്കത്യന്ത
ശുദ്ധസമാഗമം നിത്യമായി.
ചേമന്തി മല്ലികവല്ലി പടൎന്നതി
കോമളമായ കുടിഞ്ഞിലുള്ളിൽ
ആരുമറിയാതെ ലോകാപവാദത്തി-
ന്നേതും പഴുതു കൊടുക്കാതെയും
കാമിനീകാമുകർ കണ്ടുചേൎന്നന്യോന്യം
ആമോദപീയൂഷമാസ്വദിച്ചാർ.

മററുംതൻകാൎയ്യം വെടിഞ്ഞന്യക്ഷേമാകം
കുററങ്ങൾ കാണുവാനത്യ കാതരം 184
ദുഷ്ടജനത്തിൻരസനയ്ക്കു ജോലിയൊ-
ട്ടേറുവാനേതുമിടയാക്കാതെ
എന്നുമിതുപോലെതന്നെ കഴിഞ്ഞെങ്കിൽ
പിന്നെയവൎക്കെന്തു ഭാഗ്യം വേണ്ടു! 188
ദൈവികമാമനുരാഗമാം പാശത്താൽ
ജീവാത്മാക്കളൈക്യം സംഭവിച്ചു
കാമുകന്മാരുടെ കാമിതം സാധിക്കാ-
താമയം തേടിയോരെത്ര പേരോ! 192
കണ്ണുനീരെത്ര ചൊരിഞ്ഞിതവൎക്കുഴി
വിണ്ണുമവൎക്കെത്രമേൽ കരഞ്ഞു?
മൎമ്മവിച്ഛേദം കരുണാരസം ചേൎത്തു
നിൎമ്മിച്ചകാവ്യങ്ങളെത്രയെത്ര! 196
എന്തിന്നിതൊക്കവേ പാരമപവാദം
സന്ധിക്കാം കാമുകൎക്കെന്നാകിലും
ഗാഢാനുരാഗം ജയിക്കുന്നു തൻമൂലം
പീഡകളെത്രമേൽ ബാധിച്ചാലും. 200
ദാസനാണല്ലൊയീ ലാലസൻ? സ്വാമിനി
യാശാകുല; പിന്നെയത്തന്വിയിൽ
ആശ ജനിച്ചു വളരുവാനെങ്ങിനെ
ആശയധീരതയാൎന്നിതവൻ! 204
ആപൽക്കരമാണതെന്നറിയായ്കയോ?
ആപത്തുകാമിക്കു തുച്ഛമെന്നോ?

മുററും വിഷമയപുഷ്പത്തിലാണപോൽ
മാററിനില്ക്കുന്നതു നന്മധുവും
തെല്ലുമപകടം ഗണ്യമാക്കാതതിൽ
ചെല്ലുന്ന ഷൾപ്പദം തേനുണ്ണുന്നു!
ആവട്ടെ, രാഗദ്വേഷാദിവികാരങ്ങൾ
സ്ഥാവരവർഗ്ഗത്തിന്നില്ലെന്നാവാം.
ലാലസൻ തന്റെ കഥ തുടന്നീടാരഞ്ഞാൻ
ധീരതയുള്ളവർ കേട്ടുകൊൾവിൻ!
എങ്ങവൻ? എങ്ങാണ്ടൊരു നാട്ടിൽ ശഷ്പങ്ങൾ
തിങ്ങിവളന്നോരു കുററിക്കാട്ടിൽ
ആററിൻകരയിൽ,മനുഷ്യപാദസ്പശം
തട്ടാറില്ലാത്തൊരു ദിക്കിലായി
ആറടി ദീർഘതയുള്ളകുഴിയൊന്നു
മൂടികിടപ്പുണ്ടു പുത്തനായി;
ലാലസനെങ്ങെന്നതിൽ ചെന്നു ചോദിപ്പിൻ
മാലുററ വാത്ത കൊതിപ്പോരെല്ലാം.

— o —

## 2

ഉണ്ടായിതാശാകുലെക്കു സഹജരായ്
രണ്ടുപേരേററം കുലാഢ്യരായും,
വാണിജംകൊണ്ടേററം പേരുംപെരുമയും
നാണയസമ്പത്തും സമ്പാദിച്ചു
ഭൂലോകവാസം വെടിഞ്ഞ പിതാവിന്റെ
കാലത്തിൻശേഷം ധനാഢ്യരായും.

മാതാവും കാലഗതിക്കു വശഗയായ്
ഭ്രാതാക്കൾ മാത്രമായ് സോദരിയും
ഒന്നിച്ചവരൊരു മന്ദിരംതന്നിലേ
നന്ദിച്ചു പാൎത്തുവരുന്ന കാലം,
വാണിജ്യകാൎയ്യങ്ങൾ വേണ്ടതുവേണ്ടുംപോൽ
കാണുവാനുള്ള പടുതാമേറും
ഭൃത്യരിൽവെച്ചേററം മുഖ്യനായ് ലാലസ
ന്നേത്രമെന്നോണം കരണങ്ങളിൽ.
അംഗസൌന്ദൎയ്യവും ബുദ്ധിവികാസവും
മംഗലശീലവും വാഗ്ധാടിയും
ചേൎന്നുവിലസിയോൻ ചിത്തംക്രമത്താലെ
കന്യകതന്നാലപഹൃതമായ്.
അന്വയശുദ്ധിയും സമ്പൽസമൃദ്ധിയും
എന്നല്ല, ജാതിഭേദാദികളും
ഒന്നുമറിയില്ലാ ദിവ്യങ്ങളായുള്ളിൽ
ചേൎന്നുവിളങ്ങുന്ന ചൈതന്യങ്ങൾ.
തെല്ലും മടിയാതെ ചേരുന്നതങ്ങളിൽ
നല്ലതു നല്ലതോടെന്നു ന്യായം.
എന്നു ദിനാന്തത്തിൽപ്രേമയക[illegible]ത്തിൽ
സുന്ദരിതന്നോടുകൂടിക്കാഴ്ച
ഉണ്ടായിതന്നാൾതൊട്ടായവൻതന്നിലെ
കണ്ടുതുടങ്ങീതു ഭാവഭേദം;
ലോകത്തിലെങ്ങുമേ, വ്യത്യാസമില്ലാതെ
യാകെമനുഷ്യരും ഭ്രാതാക്കളായ്

അന്യോന്യംസ്നേഹം വാഴുന്നോരാണെന്നു
തോന്നിത്തുടങ്ങിയവനന്നായ്
ഉള്ളിൽനിന്നന്തോഷണം കുറഞ്ഞു,ബുദ്ധി-
ക്കുള്ളവികാസവുംവൃദ്ധിയാന്നു
ആമയംതീന്നു, മനോവാക്കമ്മങ്ങൾക്കും
ത്തുമയതിമാത്രംപൊച്ചയന്നു.
കോമളം നിമ്മലംനിത്യമായ് സത്യമാം
പ്രേമംമനസ്സിലുദിക്കുംനേരം
കാമുകന്മാക്കുണ്ടാം ആത്മവിശുദ്ധിയ-
ക്കാമുകൻ ലാലസനുണ്ടായ്വന്നു.
പ്രേമംവസിക്കുംഹൃദയംവിശുദ്ധംതാൻ;
ദൈവമോ പ്രേമസ്വരൂപനല്ലോ.
മാനസംതന്നിലെ ഭാവവികാരങ്ങൾ
ആനനംതന്നിൽ പ്രതിബിംബിച്ചും
ചേഷ്ടകളോരൊന്നിൽ വ്യക്തമായ് പ്രത്യക്ഷ
പ്പെട്ടിട്ടും കാമിനീസോദരന്മാർ
കണ്ടപ്പോൾശങ്കജനിച്ചിതവക്കെല്ലാം,
തണ്ടാർശരനെ മറെക്കാനാമോ?
ഗൂഢമായുണ്ടായശങ്കയാചിത്തത്തിൽ
ഗാഢമായ് ത്തീന്നവർ ചൊല്ലിച്ചൊല്ലി.
കോപംജ്വലിച്ചു,ദഹിച്ചു ചിത്തം,ബുദ്ധി
വ്യാപാദധൂമംകൊണ്ടാവിലമായ്.
വത്തകൻ കീത്തിമാനേകനവളുടെ
ഭത്താവായ് ത്തീരേണമെന്നുതന്നെ

ഓൎത്തിട്ടതിന്നൊത്തമാൎഗ്ഗത്തിൽ സോദരി
ചിത്തംനയിപ്പാൻ പരിശ്രമിക്കേ
ധൂൎത്തനബലയെ, ഹന്ത! വശമാക്കി
ഭൃത്യനിവനെന്തുധിക്കാരമെ!
ധിക്കാരമീവിധം ശിക്ഷാൎഹമായതി
ന്നിക്കാലമെങ്ങിനെ വേണമെന്നായ്
ആലോചിച്ചീടാൻ പലപാരുള്ളവരുമാ-
യാലോലചിത്തരായ് കൂടിച്ചേൎന്നാർ.
കൈകൾതിരുമ്മിയും മീശ മുറുക്കിയും
മെയ്യുവിറച്ചും തൻ പൽകടിച്ചും
ആലോചിച്ചാരവരോരോന്നവയെല്ലാം
മേലാവിവരിച്ചുരച്ചുകൊൾവാൻ.
എന്തിന്നധികം പറയുന്നു ഞാൻവൃഥാ!
എന്തൊന്നുപാപികൾ ചെയ്തിടാത്തു!
ലാലസൻതന്നെയടവിയിൽ കൊണ്ടുപോയ്
കാലന്നു നൽകേണമെന്നുതന്നെ,
നിശ്ചയിച്ചാരവരുള്ളിൽ കടുകൊള്ളും
നിശ്ചലരൂപനെയോൎത്തിടാതെ.
കാൎമുഷസ്സിലൊരുദിനം ലാലസൻ
ചേലൊത്ത തോട്ടത്തിൽ, വെണ്മാടത്തിൽ,
ലാത്തിക്കൊണ്ടാദിത്യൻ തന്റെ വരവിനെ
പാൎത്തുകഴിക്കും സമയത്തിങ്കൽ
സോദരന്മാരവരങ്ങു നടന്നെത്തി
സാദരമിങ്ങിനെ ചൊന്നാരപ്പോൾ:

"മംഗളംലാലസാ, ചിത്തത്തിൽ സംതൃപ്തി
"തിങ്ങിവിളങ്ങി വസിക്കയല്ലീ?
"ഭംഗിയിൽ ചിന്തയിൽ സൃഷ്ടിക്കും ഭ്രോവിന്നു-
"ഭംഗംവരുത്തുന്നതില്ല ഞങ്ങൾ.
"നായാട്ടിന്നായ്ഞങ്ങൾ പോവാൻ മുതിരുന്നു
"നീയുംവരുന്നെങ്കിൽ വന്നീടേണം.
"ശീതം കലർന്നൊരു കാലം മനോഹരം
"സൂനസുഗന്ധിയീ വാതപോതം
"പാരിന്നധിപതിയന്തിയിൽ നിർമ്മിച്ച
"ഹാരമാം പ്രാലേയബിന്ദുജാലം
"ഓരോന്നും കാലജനകകരങ്ങളാൽ
"നീരാവിപ്പോംവതിൻ മുമ്പുതന്നെ
"മൂന്നുകാതംവഴി ദൂരത്തു, പർവ്വത
"സാനുവിലെത്തേണം നായാട്ടിന്നായ്"
കൊല്ലും ദ്വിജിഹ്വന്റെ ശൂൽക്കാരമാണെന്നു
തെല്ലും യുവാവു ധരിച്ചീടാതെ
പോരാമൊരുമിച്ചെന്നോതിയൊരുങ്ങുവാൻ
പാരാതെ ചെന്നു തൻ സന്നാഹങ്ങൾ
ഓരോന്നെടുത്തു ധരിച്ചവൻ വേഗത്തിൽ
നേരെനടന്നെത്തിയങ്കണത്തിൽ.
മാതംഗയാനതൻ കാല്പെരുമാററമോ
കാതിൽപ്പെടുന്നതെന്നോർത്തുകൊണ്ടും,
കേൾപ്പതിന്നാശിച്ചു കൊണ്ടും പ്രഭാതത്തെ
ഉളപ്പിപ്പികവാണി പാടും ഗാനം,

മുന്നോട്ടുകാലടി നീങ്ങാതെ, കാന്തത്തി-
ന്നന്നത്തിൽ പെട്ടൊരിരുമ്പുപോലെ
മേന്മേൽ കുഴങ്ങിയിരിക്കവേ കേട്ടിതു
തേന്മൊഴി തന്നുടെ ചാരുഹാസം;
ചാരുഹാസം,—സർവ്വ സംഗീതസാരവും
ചേരുന്നമോദപ്രദാനഹാസം.
ഹാസാമൃതത്തിന്നവേകം ചന്ദ്രനെ
ഭാസിച്ച വാതായനത്തിൽക്കൂടി
ദർശിച്ചു കാമുകൻ ചൊന്നാനവളോടു
ഹർഷപുളകാംഗനായിട്ടേവം:
"പ്രാണപ്രിയെ, വിടചോദിപ്പാൻ നിന്നെയോ
"കാണാൻ തരപ്പെടില്ലെന്നോർത്തു ഞാൻ
"സന്തപിച്ചേൻ പരം; മൂന്നു മണിക്കൂറു
"നാന്തമ്മിലുണ്ടാം വിരഹം മൂലം
"ആർത്തിത്തീതന്നിൽ ദഹിക്കുന്നേൻ; നമ്മൾക്കു
"നിത്യവിയോഗം ഭവിച്ചെന്നാകിൽ,
"എന്താം ഫലം! അതുപോകട്ടെ ഞാനതു
"ചിന്തിപ്പാൻപോലുമേ ശക്തനല്ല
"വാസരം തന്നാൽ തടസ്ഥപ്പെട്ടംപൂർവ്വ-
"വാസനം വാസരാധീശൻ പോയാൽ,
"ആമ്പൽവികസിച്ചാൽ, സാധിക്കാം, പോയ്വരാം
"സാമ്പ്രതം മംഗളം, മംഗളം തേ."
തന്വിയും മംഗളം ചൊല്ലി; നടന്നവൻ
സുന്ദരിതൻ ഗാനം കേട്ടുകൊണ്ടേ.

---

# 3

അങ്ങിനെ മൂന്നപേരശ്വാത്രുഢന്മാരായ്
ഭംഗിയെഴുന്ന നഗരം വിട്ടാർ.
"ആരണി"യെന്നപുഴയുണ്ടിടുങ്ങിയ
തീരങ്ങൾമദ്ധ്യെയൊഴുകിടുന്നു.
മാംഗ്ഗശല്യംകൊണ്ടൊ ഹ്രാദിനിയീവിധം
ഗദ്ഗദശബ്ദം മുഴക്കീടുന്നു
വേഗത്തിലോടിത്തളരുമാവാഹിനി
ഭേദം നിനയ്ക്കാതെ സസ്യങ്ങളെ
ജീവനാനേൽകീട്ടു രക്ഷിപ്പതുള്ളത്തിൽ
ഭാവിച്ചുകൊണ്ടതിനന്ദിമൂലം
മോദിച്ചുതീരദ്രുമം ശാഖതാഴ്ത്തീട്ടു
സാദം കളയുന്നു വീശിവീശി.
വൃക്ഷങ്ങളെക്കൊണ്ടാറമെച്ചുനംചെയ്യുന്നു
കാഴ്ക്കനിപാരം നിവേദിക്കുന്നു.

ആറ്റിൻകരയതിൽചെന്നെത്തിലാലസൻ
മാററികളുമാസഹോദരരും;
വെള്ളത്തിൽ ബിംബിച്ച മൂന്നുമുഖങ്ങളും
ഉള്ളത്തിച്ചുള്ള വികാരത്തോടും;
കണ്ടുവിളറിപ്പരവശപ്പെട്ടിട്ടു
രണ്ടെണ്ണം പാപപ്രതിബിംബംപോൽ,
കററമററുള്ളപ്രണയംനിറഞ്ഞുള്ള
മറ്റേതുദിവ്യപ്രതിമപോലെ.

അക്കരെയുള്ളവനത്തിൽവധത്തിന്നു
തക്കോരടിക്കിൽപ്രവേശിച്ചവർ,
കഷ്ടമവിടത്തിൽ ലാലസൻതന്നെയും
വെട്ടിവധിച്ചു, കഴിച്ചുമൂടി.
കാട്ടിലവിടെപ്പൊലിഞ്ഞിതവൻതന്നുൾ-
ത്തട്ടിലുദിച്ചപ്രണയദീപം!
ഇത്തരംമൃത്യുവാൽദേഹത്തിൽനിന്നുവേർ-
പെട്ടീടുംദേഹികൾസ്വസ്ഥരാകാ,
എന്നുംപ്രതിക്രിയക്കാഗ്രഹമാന്നവർ
മന്നിൽനടന്നീടുമെന്നുണ്ടല്ലോ.
അക്കഥനില്ക്കട്ടെ,വെട്ടിയവാളവർ
വെള്ളം കഴുകിയശുദ്ധിപോക്കി.
ഘോരംകൊലപാതകംകൊണ്ടുഹൃത്തട്ടിൽ
ഭാരമവർക്കുണ്ടായത്രമാത്രം.
കാടകംവിട്ടവർഘോടകാരൂഢരാ-
യുദ്ധവേഗംചെന്നുവീട്ടുപുക്കാർ.
പെങ്ങളോടെന്തു കളവവർ ചൊല്ലുമോ?
അങ്ങിനെ ചെയ്തവരെന്തു ചൊല്ലാ!
“വാണിഭകാര്യമായ ദൂരത്തു രാജ്യത്തു
“കാണിയും വൈകാതെ പോകേണ്ടതായ
“വന്നിതവനിങ്ങു വിശ്വാസയോഗ്യനാ-
“യന്യനില്ലെന്നതറിയുമല്ലോ?”
ഇത്ഥംപറഞ്ഞിതു; സത്യനിരതരെ
യെത്രയെളുപ്പം ചതിച്ചീടുവാൻ!

---

# 4

ഹ! കഷ്ടം! സാധ്വീമണി, സങ്കല്പത്താലെ
നീ കണ്ണം ചേർത്തോരു മംഗല്യത്തെ
ദ്ദൂരെത്ത്യജിച്ചു വിധവെക്കു യോഗ്യമാം
ചീരമുണ്ടെങ്കിൽ ധരിച്ചുകൊൾക.
ഇന്നുനീകാണില്ലവനെ, നീ നാളെയും,
പിന്നെന്നിൻ സന്താപനാളുദിക്കും.

സാധിപ്പാൻ മേലാത്തോരാനന്ദമോർത്തവൾ
ആധിമുഴുത്തു കരഞ്ഞുവാണാൾ.
സന്താപവഹ്നിയിലുൾത്തളിരാകവെ
വെന്തുപൊന്തിടുന്നോരാവിയെല്ലാം
ശോണിതം വാങ്ങിത്തണുത്തമിഴിതന്നിൽ
കാണായി ബാഷ്പകണങ്ങളായി.
ഭാനുമാനസ്തമിച്ചോളവുമിങ്ങിനെ
ദീനയായ് ത്തന്നെ കഴിച്ചുകൂട്ടും.
പിന്നെ പ്രണയത്തിൻ സ്ഥാനത്തു, മാനസം
തന്നിലെയാതന വന്നുചേരും.
ഏകാകിനിയായനുഭവിച്ചീടുന്ന
ശോകത്തെയോർത്തേറെ ശോകിച്ചീടും.

ആയതലോചനാ സായാഹ്നംതന്നിലു-
പ്രേയാന്റെ രൂപത്തെക്കാണും കണ്ണിൽ;
ബാഹുക്കൾ നീട്ടിയടുത്തീടും, കണ്ടതു
മോഹമാണെന്നറിഞ്ഞക്കൈ രണ്ടും

തെല്ലരികളുള്ള ഡംബരം പൂണ്ടവാൻ
വല്ലരിനീട്ടും കൊടികൾപോലെ
അംബരം താനവലംബമായ് നിന്നിടും
സംഭ്രമമാർന്നവർ നിശ്വസിക്കും.
"എങ്ങുവാനെങ്ങുവാൻ?" എന്നാവിരഹിണി-
തേങ്ങിത്തൻ മെത്തയിൽ വീണുരുളും:

സ്വാർത്ഥം മനുഷ്യനിൽ പ്രേമത്തോടേററവും
ആപ്തകുടുംബംപോൽ ചേരുമത്രെ.
കാമിതം സാധിപ്പാനാശിച്ചകാമിനി-
ക്കാമയം സ്വാർത്ഥതമൂലമുണ്ടായ്,
കാമുകൻ തന്നോടു ചേരാനവസരം
കാമിച്ചതെല്ലവർ കേണവരാണു.
തെല്ലിടമാത്രമീ സ്വാർത്ഥത്തിനു, പി-
ന്നല്ലലിൻ കാരണം മാറിവന്നു.
ശ്രേഷ്ഠഗുണംചേർന്ന ചിത്തത്തിൽ, തൻപ്രാണ-
പ്രേഷ്ഠപ്രണയിക്കു സഞ്ചാരത്തിൽ
തഞ്ചാനിടയുള്ള ദുഃഖമോർത്തേററവും
തഞ്ചിത്തം കാഞ്ഞു സന്താപത്താൽ.

ക്ഷേമദകാലം പ്രതീക്ഷിക്കും ഭൂമിയിൽ
ഹേമന്തംവന്നു തുടങ്ങുംമുമ്പേ
കാലംവരണ്ട ശരത്തുതന്നിൽ, ഊ-
ക്കേലും പടിഞ്ഞാറൻ കാററുവീശി.
ചാരുതരങ്ങളാം ദാരുലതകളിൽ
ചേരും ദലങ്ങൾതൻ വർണ്ണംപോക്കി

എന്തോതാം! എല്ലാം കൊഴിച്ചു, ചെടികളിൽ
ചിന്തുകളിച്ചു നശിപ്പിച്ചപോൽ.
ആശാകുലതൻെറ സൌന്ദൎയ്യസമ്പത്തും
ശേഷിയും സൎവ്വവും അസ്തമിച്ചു. 444
വന്നില്ലകാമുകനെന്നതു കാരണം
സുന്ദരിതൻെറ വിലോചന ശ്രീ
സന്നമായ്ത്തീൎന്നു തങ്ങുററചർകാണാതെ
ഛന്നമാക്കീടാൻ ശ്രമിച്ചുമേന്മേൽ 448
"ഇന്നവനേതൊരു കാരാഗാരത്തിലാ"
ണെന്നവൾ ചോദിക്കും കൂടക്കൂടെ.
വല്ലതും കെട്ടുകഥയവരുണ്ടാക്കി-
ച്ചൊല്ലുമവൾക്കു സമാധാനമായ്. 452
മാപാപമായവർചെയ്ത തൊടുക്കത്തിൽ
ശാപമായിട്ടുതാൻ വന്നുകൂടി-
വാവിട്ടുകേഴും സഹോദരിതന്നെക്കി-
നാവിൽ ശവപടം മൂടിക്കണ്ടു. 456
വേവും ചുടലയിൽനിന്നു പൊങ്ങിടുന്ന
ധൂമത്തിൽപ്പെട്ടപോലാകുലരായ്-
പ്രാണേശനെന്തു ഭവിച്ചെന്നറിയാതെ
കാണിയുമക്കഥ തേറിടാതെ 460
ക്ഷീണിച്ചവൾക്കാധിവ്യാധിയായ്ത്തന്നുടെ
പ്രാണൻ നശിച്ചീടുമായിരുന്നു;
ആസന്നമൃത്യു യദൃച്ഛയാസേവിച്ചോ-
രാസവമേതാൻ നിമിഷം തൻെറ 464

ആയുസ്സനീളാൻ സഹായിക്കുംപോലെയ-
ങ്ങായതമായൊരു സംഭവം താൻ.

---

## 5

പേലവാംഗി നല്ലുറക്കം, നിശാമദ്ധ്യം
കാലം, ദിഗന്തമോ ശബ്ദഹീനം;
കട്ടിലിൻപാർശ്വത്തിൽ നിന്നിട്ടൊരാളുണ്ട്
പൊട്ടിക്കരയുന്നു,—ലാലസൻ താൻ!

കല്ലറതന്നിൽ കിടക്കയാൽ തൻ കച
തല്ലജം തൻ മോടിയില്ലാതായി,
കണ്ണത്തിൽ മണ്ണു നിറഞ്ഞു, നയനാംബു
ഗണ്ഡത്തിൽപാറും മണലിൽക്കൂടി
കാട്ടാറുവെന്നോണം പാഞ്ഞിതു, ശബ്ദത്തിൻ
സൌഷ്ഠവം കേവലം നഷ്ടമായി.

ആശാകുലമുന്നം കേട്ടാലും കേട്ടാലും
ലേശവും തൃപ്തിയടയാത്തുള്ള
നല്ലസ്വരത്തിൽ താൻ ജീവിച്ചകാലത്തു
ചൊല്ലീടാറുള്ള മൃദുസ്വരത്തിൽ
ഓതുവാനോങ്ങിയതേറെ വിഫലമായ്
കാതരനായതു സാഹസമായ്;
കമ്പിയഴഞ്ഞൊരു വീണയശക്തമായ്
കമ്പമാർന്നുള്ള വിരലുകൊണ്ടു
അദ്ധ്വാവിൽ പാരം വിശന്നന്നാം തെണ്ടുന്ന
വൃദ്ധരാം ഭിക്ഷുക്കളോ മീട്ടുന്നോരം,

ഉണ്ടാം രവമെന്നപോലെയാ പ്രേതത്തിൻ
കണ്ഠത്തിൽ നിന്നൊച്ച പൊന്തിവന്നു
ചുട്ടു കളത്തിലെ മുൾച്ചെടിക്കൂട്ടത്തിൽ
തട്ടിവരു മന്തിക്കാറ്റുപോലെ.
പഞ്ചഭൂതങ്ങളൊഴിഞ്ഞുനിഴൽമാത്രം
തഞ്ചുമക്കോലത്തിൻ കണ്ണു രണ്ടും
സൂനദലത്തുമ്പിൽത്തങ്ങുന്ന നീർത്തുള്ളി
സൂര്യകരങ്ങളാലെന്നപോലെ
പാരംപ്രണയദ്യുതിയാൽപ്രകാശിച്ചു
ദൂരീകരിച്ചു ഭയമവളിൽ.
അക്കണ്ണിൽ കണ്ടിതുഭൂതകഥയവ‌ൾ
ക്കക്കവേ സംശയം തീർന്നുവന്നു:
ഭ്രാതാക്കൾ തങ്ങടെ വംശഗർവ്വം തന്നാൽ
ജാതമാം പാതകഭ്രാന്തിബുദ്ധി.
കാടകം മാമരപങ്ക്തിതൻ ശാഖകൾ
മൂടിയിരുളാർന്നുള്ളൊരന്തരം,
ചെങ്കല്ലും വെൺകല്ലുമൊന്നുമില്ലാവെറും
മൺകൂട്ടയുള്ള ശവകുടീരം,
എത്തുംമറുത്തുരചെയ്യാതെ ഖഡ്ഗത്തിൻ
പാതമേറ്റങ്ങവൻ വീണെന്നതും,
എല്ലാമേതന്നാലിക്കപ്പെട്ടെന്നുദയമായ്
കൊല്ലക്കൊലയരെ മൂടിനില്ക്കും
ഏവമവനോതി “പ്രാണേശ്വരി, തെച്ചി
“പ്പൂവിൻചെടികളുണ്ടെൻതലയ്ക്കൽ

“മീതെനമിച്ചുനിന്നീടുന്നു, കല്ലൊന്നെൻ
“പാദത്തിൻമീതെ കിടന്നീടുന്നു. 512
“മററിനിന്നീടും മരങ്ങൾ പൊഴിക്കുന്നു
“ചുററുംമെ നിത്യം ദലഫലങ്ങൾ.
“ചാരത്തൊഴുകുന്നു വാഹിനി, തൻമറു-
“തീരത്തു മെയുന്നോരാട്ടിൻകൂട്ടം 516
“നിത്യംകരയും കരച്ചിലെൻ മൺമയ
“മെത്തയിലെത്തുന്നു കേൾക്കുന്നു ഞാൻ.
“ചെന്നു നീയെന്നുടെ തെച്ചിച്ചെടികളിൽ
“ഒന്നൊരുബാഷ്പകണം പൊഴിച്ചാൽ 520
“മണ്ണിന്നടിയിൽ കിടക്കുമെനിക്കതു
“വിണ്ണിൻസുഖമത്ഭുതമാക്കും.
“മാനവലോകപരിധി വെടിഞ്ഞിട്ടു
“ഞാനൊരു നിഴലായേകനായേൻ. 524
“എന്നുമെനിക്കെൻ ചരമഗീതം പോലെ
“തോന്നുന്നു മന്നിൽ മനുഷ്യശബ്ദം.
“ഉച്ചക്കു കാണുന്നു പാടത്തിലേക്കായി
“മക്ഷികക്കൂട്ടം പറപ്പതു ഞാൻ. 528
“അമ്പലം തന്നിൽനിന്നനഘം സന്ധ്യക്കു
“ങ്ങിമ്പമായ് പൊങ്ങുന്ന പാണി കേൾപ്പൂ
“തെല്ലും പരിചയമില്ലാതെ തോന്നുന്നി-
“തെല്ലാം, എന്നല്ലലുമേറിടുന്നു. 532
“കഷ്ടമെ കഷ്ടം! നീ എന്നിൽ നിന്നോരമി-
“വിഷ്ടപം തന്നിൽ വേർപെട്ടു നില്പൂ.

"അന്നു കഴിഞ്ഞതു മോൎത്തിടുന്നുണ്ടു ഞാൻ
"ഇന്നുള്ളവസ്ഥയു മൊൎത്തിടുന്നു.
"ഭ്രാന്തിന്നിടം പ്രേതലോകത്തിലുണ്ടെങ്കിൽ
"ഭ്രാന്തനായിത്തന്നെ തീൎന്നേനെ ഞാൻ.
"പാരിൽകഴിച്ച സുഖത്തിൻ രുചിയെല്ലാം
"തീരെ മറന്നു ഞാനെന്നാകിലും
"നിൻമുഖമേററം വിളറീട്ടു കാണ്കയാൽ
"ധന്യനായ്ത്തീരുന്നു ഞാനുമേററം."
ഇങ്ങിനെ ചൊന്നതി ദുഃഖസമന്വിതാം
മംഗളമോതി മറഞ്ഞിതവൻ.

അധ്വാനിച്ചോററം പകലെല്ലാം ചെയ്തതു
മിഥ്യയായ്ത്തീൎന്നു പേൎത്തുമോൎത്തും
പാതിരനേര മുറങ്ങാതെ കൺചിമ്മി
കാതരരായി കിടക്കുന്നേരം

അല്ലിൽ, പ്രകാശസ്ഫുലിംഗങ്ങൾ ചാഞ്ചാടി
ത്തുള്ളിക്കളിപ്പതായ് തോന്നാറില്ലേ?
പ്രേതരൂപം മറഞ്ഞപ്പോളതുതന്നെ
കാതരാക്ഷിക്കു മനുഭവമായ്.

---

541—542—നായികയുടെ മുഖം വിളറി കണ്ടപ്പോൾ, അതിനു കാരണം അവൾക്കു തന്നോടുള്ള പ്രേമമാണെന്നു ധരിക്കകൊണ്ടും, മുഖം വിളറി ക്ഷീണിച്ച്, രോഗം ബാധിച്ച് അവൾ മരിച്ചാൽ പ്രേതലോകത്ത് ഒന്നിച്ചുചേൎന്നിരിക്കാമെന്ന് ശങ്കിക്കകൊണ്ടും ആയിരുന്നു അവൻ "ധന്യനായിതീരുന്നു" എന്നു പറഞ്ഞതു്.

# 6

സൂരനുദിച്ചു കിരണങ്ങൾ വ്യാപിച്ചു
പാരിൽപ്രകാശം പരക്കുംമുമ്പേ 576
നേരായമാർഗ്ഗ മറച്ചു കഴിഞ്ഞവൾ
ആരുമറിയാതെ കാട്ടിലെത്താൻ;
പാരിൽ പ്രിയകരമായിച്ചമഞ്ഞേറെ
സാരമാം മൺകട്ട കണ്ടെത്താനും, 580
അന്ത്യമായൊന്നൊരു താരാട്ടു പാടീട്ടു
കാന്തസുഖം കാന്തനേകുവാനും;
ഒട്ടുസമയം വേണം വെടിവതു
വീട്ടിലുള്ളോരും തൻ ഭ്രാതാക്കളും 584
ആരുമറിവാനിടയില്ലെന്നോർത്തവൾ
ധീരയായ്, വൃദ്ധയാം ദാസിതന്നെ
കൂട്ടിത്തുണയായി നേരെനടന്നയ്യോ.
കാട്ടിൽ ശവക്കുഴി തേണ്ടിത്തേണ്ടി. 588

സാവധാനം നദീതീരത്തിൽ കൂടവെ
പോവതു മായവൾ ദാസിയോടായ്
എന്തോപറവതും, മെല്ലവേ പിന്നെയാ-
കാന്താരം ചുററും സമീക്ഷിപ്പതും 592
വാക്കത്തി കൈയ്യിലെടുത്തു പിടിച്ചിട്ടു
മുത്തശ്ശിക്കയതു കാട്ടുവതും,
എല്ലാമെ കാണവിൻ; ദാസിയൊടുവിലാ-
മല്ലാക്ഷിയോടു പറഞ്ഞാളേവം:— 596

“എന്തൊരു ചെന്തീനിന്നന്തരംഗപ്പൂവു
“വെന്തുനീറീടുന്ന പാവനാംഗി!
“ഞ്ഞാനോളമേററം തൊഴിച്ചു കഴിഞ്ഞതി-
“ഞ്ഞെന്നു മൃദുസ്മിതം തൂകുന്നെന്തോ?”

സായാഹ്നമായപ്പോഴം കണ്ടവർ ലാലസ
കായം കിടക്കും കുഴിസ്ഥലത്തെ
തെച്ചിച്ചെടിയുണ്ടൊരററത്തു, കല്ലുണ്ടു
വെച്ചനിലയിൽ മറുതലെക്കൽ.

ഭൂവാസം വിട്ടുള്ളോർ ദീർഘമാം നിദ്രക്കു-
ള്ളാവാസമാകും ശ്മശാനം തന്നിൽ.
ചെമ്മേ നടക്കവേ നാമുള്ളിലെത്രപേർ
നമ്മുടെ മാനസ ഭൃംഗത്തെ
ചെങ്കല്ലും മണ്ണും തുളെച്ചതിന്നുള്ളിലെ
കങ്കാളം കാണ്മാനയച്ചതുള്ള!
ക്രൂരനാം കാലനാലെററം വികൃതമായ്
ത്തീരാനിടവന്നൊരംഗങ്ങളെ
ഭാവനയാൽ കണ്ടുഖേദിച്ചു, സങ്കല്പ
ജീവനവക്കു കൊടുപ്പതുള്ള.
അത്തരം നമ്മുടെ ചിത്തവികാരവും
ഇത്തവ്വിലാശാകുലക്കുള്ളതും
അന്തരമെത്ര! നമുക്കപ്പോഴുള്ളതു
സന്തോഷമായിട്ട സാമ്യംകൊണ്ടേ.

പ്രത്യേകം പുത്തൻ മണൽ പൊന്തിനില്ക്കുന്നോ-
രസ്ഥലത്തൊന്നവർ കണ്ണോടിച്ചു.

ബിംബിച്ചു; മങ്ങിയ രൂപം നാം ശുദ്ധമാം
അംബുവിൽകണ്ടു ഗ്രഹിക്കുംപോലെ
ഒററനോട്ടത്തിൽ ഗ്രഹിച്ചെന്നാമായതിൽ
പററിനിന്നീടും രഹസ്യമെല്ലാം.
    പങ്കമയങ്ങൾക്കാല ഭ്രൂവതിൽ വെള്ള-
    പ്പങ്കജംപോലെ പ്രശോഭിച്ചവൻ
    ഊക്കൊടുപിന്നെക്കഴിച്ചുതുടങ്ങിനാൻ
    വാക്കത്തികൊണ്ടേററം വേഗം, വേഗം
    ലുബ്ധൻനിധിയൊളിപ്പിക്കുവാനിത്രമേൽ
    ബദ്ധപ്പെട്ടെങ്ങും കഴിച്ചതില്ലാ
കണ്ണില്ലഞ്ഞാനടൻ കൈക്കുറുമാലൊന്നു
മണ്ണുപുരണ്ടുമുഷിഞ്ഞതായി.
സ്വന്തംകരംകൊണ്ടു ചിത്രപ്പണികളും
ചന്തത്തിൽ തീർത്തോരുറുമാലല്ലോ;
അക്ഷണമായതെടുത്തിട്ടു ചുംബിച്ചു
വക്ഷസ്ഥലത്തിങ്കൽ നിക്ഷേപിച്ചാൻ.
ആററലായ്പോററുന്ന പൈതലിൻരോദനം
മാററാനുതകേണ്ടും ഓമൽസ്ഥലം
പററിക്കിടന്നുറുമാലിൻ നനവെല്ലാം
പററിയവെക്കുകുളമ്മക്കുട്ടി.
ആസ്യത്തിൽപാറിവിയർപ്പിൽപററിടുന്ന
കേശത്തെക്കൈത്തണ്ടുകൊണ്ടുനീക്കാൻ
തെല്ലു വിളംബിക്കാമപ്പോഴോ, അല്ലാതെ
നില്ലാതെകണ്ടു കഴിച്ചാളവൾ.

ദാസിയത്തുകണ്ടുവിസ്മയത്തിന്നൊരു
ദാസിയായ്ത്തീൻ മിഴിച്ചുനിന്നു.
ബാല, യബല, സുകുമാരിക്കെന്തയ്യോ
ഖേലനമോയീ ഖനനവേല!
കണ്ടുസന്താപം പൂണ്ടവൾതാനുമാ-
കണ്ടുകുഴിക്കുവാൻ മുട്ടുകുത്തി.
പാപം! മെലിഞ്ഞകരംകൊണ്ടുവൃദ്ധയാൾ
ആവുംപോൽ മണ്ണുവലിച്ചുനീക്കി.
ആശയോടായവരേഴരനാഴിക
വിശ്രമിക്കാതെ പരിശ്രമിച്ചു.
കണ്ടെത്തി! കണ്ടപ്പോൾ, മൂർച്ഛിച്ചില്ല, കോപം
തീണ്ടിയില്ല, പേയുമുണ്ടായില്ല.
കണ്ടാലറപ്പും ഭയവും വ്യസനവും,
ഉണ്ടാകും കാഴ്ചയെനോക്കിനോക്കി
എന്തിന്നുനില്പതധികം ശവക്കുഴി
ക്കന്തികംതന്നിലെ? പോവിൻ, പോവിൻ.
വിണ്ടുഹൃദയംപിളന്നിട്ടൊരുണ്ടയായ്
കണ്ണീനിരോധിക്കും കണ്ണിതത്തെ
വേണ്ടും കരുണാരസംചേത്തുകാവ്യമാ-
യുണ്ടാക്കാൻ കെല്പിവന്നില്ലെന്നല്ല,
മൂലകാരൻപോലുമീഘട്ടംവണ്ണിപ്പാൻ
മേലാതനിക്കെന്നു, വിട്ടതല്ലോ
അക്കാവ്യത്തിന്റെ യടിസ്ഥാനമായൊരു
സൽക്കഥതന്നിലിബ്ഭീമമാകും

കാഴ്ചയെവൎണ്ണിച്ച ഭാഗത്തെവായിച്ചി-
ട്ടാസ്വദിച്ചീടുവാൻചൊല്ലീടുന്നു.
മോഹമുണ്ടെങ്കിലുമെന്തിന്നുപിന്നെയ-
സ്സാഹസത്തിന്നുഞാൻ കോപ്പിടുന്നു.
കാളിതൻഖഡ്ഗത്തിൽ മൂൎച്ചകുറഞ്ഞൊരു
വാളിനാൽശീൎഷം മുറിക്കുന്നവൾ;
ജീവിച്ചകാലത്തെപ്പോലെ മരണത്തെ
പ്രാപിച്ചുകൊണ്ടുകിടക്കുമ്പോഴും
ശ്രീമത്തായീടും വദനമാണിന്നിതു
ഭീമമാംദാനവവക്ത്രമല്ല.
പാവം ! പിണത്തിൻതലയറുത്തീടുന്നു,
പ്രേമംപറഞ്ഞാൽ നാമെന്തുചെയ്യാം
ശാശ്വതമാണുപ്രണയമതിനില്ലാ
നാശമെന്നല്ലോ കവികൾചൊൽവു.
മൂൎത്തീകരിച്ചപ്രണയം മരിച്ചതു
സത്യമാണെന്നാലതിനെയിതാ
ക്ഷീണിച്ചുവാടിയൊരാസ്യാംബുജംതാഴ്ത്തി
കാണുവിൻ, ചുംബിച്ചീടുന്നുസാദ്ധ്വീ!
ചുംബിച്ചതിന്നൊന്നു നിശ്വസിച്ചാൾ, പ്രതി
ചുംബനംകിട്ടാഞ്ഞിട്ടെന്നപോലെ.
നഷ്ടമായ് പ്രേമത്തിൻ പാത്രമെന്നാലതു
ഭ്രഷ്ടമായില്ലതൻ ഹൃത്തിൽനിന്നും

——:0:——

# 7

ഉൽക്കണ്ഠാപൂൎവ്വം രഹസ്യമായത്തല
വെക്കമെടുത്തവർ വീടുപുക്കാർ.
അന്തഃപുരത്തിലതാശോകലെക്കുള്ള
സ്വാന്തമനൎഘനിധിയായ്ത്തീൎന്നു.
പങ്കംപൂരണ്ടു കഴഞ്ഞ കചം, തങ്ക
കങ്കിതംകൊണ്ടവൾ ചീകിച്ചീകി.
ആനനംചേൎന്ന ചളികഴകീടിനാൾ
താനേ നയനാംബു തൂകിത്തൂകി.
പിന്നേയും പിന്നേയും ചുംബിച്ചും, ദീൎഘമായ്
പിന്നേയും പിന്നേയും നിശ്വസിച്ചും
അന്നു മുഴവൻ കഴിച്ചവളേററവും
ഖിന്നയായാമുഖം നോക്കി നോക്കി.

ഉത്തര ഹിന്തുസ്ഥാനത്തു സമൃദ്ധമാം
മേത്തരമായ പനിനീർ പുഷ്പം
ഫുല്ലമായ് നന്മണം വീശി വിളങ്ങവേ
മെല്ലെയവയെ യറുത്തെടുത്തു
തെല്ലുജലംചേരും പാത്രത്തിലാക്കീട്ടു
കല്യത ചേൎന്നവർ വാററി, വാററി,
ശുദ്ധപനിനീരായ്ത്തീൎക്കുന്നു, നല്ലസു-
ഗന്ധമിയലുമാ നീരുപിന്നെ
പാരം പരന്നുള്ള പാത്രത്തിലാക്കീട്ടു
മാരുത സേവക്കു വെച്ചീടുന്നു.

ഏറെനാറം ചെല്ലുമ്പോഠം തൈലമാനിരിന്റെ
മീതെ പരന്നെങ്ങും കണ്ടീടുന്നു.
"അത്തറാ"ണായതു ലോകത്തിലില്ലപോ-
ലിത്ര സുഗന്ധമാർന്നുള്ള വസ്തു.
അത്തറെടുത്തു തളിച്ചോരുറുമാലിൽ
ഭദ്രമായിട്ടു പൊതിഞ്ഞത്തല,
പൂച്ചട്ടിയൊന്നെടുത്തായതിൽ സാദരം
വെച്ചു മണ്ണിട്ടു മൂടിപ്പിന്നെ
മണ്ണിൽ തുളസിച്ചെടി നട്ടതിനെത്തൻ
കണ്ണുനീർകൊണ്ടു നനെച്ചുപോന്നു.
തീരെ മറന്നവളാകാശം ഭൂമിയും
സൂരനും താരങ്ങഠം താരേശനും
കാററും വെയിലും മഴയുമറിഞ്ഞില്ലാ
ചുററും നടക്കും കഥകളേയും.
ഏതു സമയമുദിച്ചോ ദിവാകരൻ!
ഏതു സമയത്തിലസ്തമിച്ചോ!
യോഗമഹാനിദ്ര തന്നിൽ ലയിച്ചോരു
യോഗിനിപോലെ മറന്നു സർവ്വം.
ഉള്ളിൽ കിടക്കുന്ന സ്നേഹസമുദ്രത്തി
ഉള്ളം ലയിച്ചു നിന്നുകൊണ്ടും
പൂച്ചട്ടിവക്കിന്മേൽ കൈമുട്ടു കുത്തിത്തൻ
കൈത്തട്ടിൽ തുനെററി താങ്ങിക്കൊണ്ടും
കണ്ണുനീരോലോലനിത്യം തുളസിക്കു
മണ്ണിൽ നനവായി വാത്തുവാണാഠം.

ഇങ്ങിനെ നിത്യം നയനാംബു ചെന്നു
ഭംഗികലന്നു തഴച്ചുമററി.
മററു തുളസിയിലകളീരാജ്യത്തിൽ
അത്ര സുഗന്ധം പൊഴിച്ചതില്ലം.
മർത്ത്യശരീരം ദ്രവിച്ചു വളമായും
നിത്യവും കണ്ണുനീർ വെള്ളമായും
കിട്ടുകകൊണ്ടേറെ ജീവചൈതന്യവും
പഷ്ടിയു മച്ചെടിക്കേറിവന്നു
ഭദ്രമായാശാകല വെച്ചുടച്ചതൻ
സദ്രത്നം പല്ലവമാന്നുയന്നു.
നന്മണം വീശിതു; സ്നേഹം കലരുമ്പോൾ
നന്മയായ്ത്തീരാത്തതെന്തുവാൻ പോൽ!
നിമ്മലമായൊരു ചിത്തത്തിലേററവും
ഉണ്മയാംസ്നേഹം മുളച്ചുയന്നു,
യോഗികൾപോലും കൊതിക്കും സുഖത്തിൻ സം-
യോഗം പ്രതീക്ഷിച്ചു കൊണ്ടിരിക്കേ,
സന്താപസാഗരം തന്നിൽ പതിച്ചിട്ടു
നീന്തിക്കഴങ്ങുവാൻ യോഗംവന്ന
കാമിനി തൻകഥ കേട്ടാൽ കരയാത്തോർ
ഭൂമിയിലെങ്ങാൻ ജനിച്ചിട്ടുണ്ടോ?
ഇക്കഥ കേട്ടാകിൽ പാപികൾ പോലുമേ
ദുഷ്കൃതിക്കായിട്ടൊരുങ്ങുകില്ലാ;
അനുതാപം കൊണ്ടു ഭൂവാസികൾക്കാകമേ
അനുതങ്കമേകരുതെന്നു തന്നെ

നിശ്ചയിച്ചാദിത്യൻ ഉഷ്ണമയങ്ങളാം
രശ്മികൾ പാരിലയയ്ക്കയില്ലാ;
പന്നഗജാലം വിഷത്തെ ജനിപ്പിക്കാ
വന്യമൃഗങ്ങളും കൊന്നുതിന്നാ. 764
നായിക നമ്മുടെ ലോകം വെടിഞ്ഞിതാ
പോയിത്തുടങ്ങുന്നു മെല്ലെ മെല്ലെ,
ആടുകടിച്ച ചെടിപോലവളിതാ,
വാടിവരുന്നിതു നാളിൽ നാളിൽ 768
മെല്ലവെ വാടിനശിച്ചുകൊണ്ടീടട്ടെ.
നുള്ളിക്കളയുവതെന്തിനയ്യോ!
കഷ്ടമതിന്നവകാശം നൽകില്ലാ
ദുഷ്ടരാംഭ്രഷ്ടന്മാരെന്തുചെയ്യും. 772

# 8

വർഷംനിലച്ചാലിറയിൽനിന്നെന്നപോൽ
അശ്രുജലംകണ്ണിന്നുററിയുററി
വീഴുന്നതനിക്കനിത്യവുമായവൾ
കേഴുന്നുവെന്നവർ കണ്ടറിഞ്ഞു; 776
ബന്ധുക്കളെവരുമെന്തവൾതൻതാപ
ബന്ധമെന്നോർത്തിട്ടു വിസ്മയിച്ചു.
പാരിൽപ്രസിദ്ധനാംവത്തകനേകന്നു
ചേരുംമഹിഷിയായ്ത്തീരേണ്ടവൾ 780
താരുണ്യം ലാവണ്യമാദിഗുണങ്ങളെ
തീരെ നശിപ്പിപ്പതെന്തിനയ്യോ!

എന്നല്ല, തന്വിതുളസിച്ചെടിയേവം
കണ്ണുനീർകൊണ്ടു നനെക്കുന്നെന്തേ? 784
ഹന്ത! ചെറുചെടി, ജാലംകൊണ്ടെന്നപോൽ
സന്തതംമുററിത്തഴെപ്പതെന്തെ?
ബാല്യം സുഭഗംപഴതിലാക്കിത്തയ്യൽ
ഖാല്യെംചിതലിലവിട്ടതെന്തെ? 788
പ്രാണപ്രിയന്റെ വിരഹംമറന്നേവം
പ്രീണനംചെയ്യുതെന്തിച്ചെടിയെ?
നിസ്സാരമാകുമതിനെയെന്തിത്രമേൽ
സസ്നേഹംപോററുന്നു പുത്രിയെപ്പോൽ 792
ഹേ വിതിനെന്തെന്നേതുമറിയാതെ
ഭ്രാതാക്കൾവിസ്മയഭ്രാന്തരായി.
എന്തിതിന്നുദ്ദേശ,മെന്തിതിന്നർത്ഥമെ-
ന്നെന്തുവന്നാലുമറിഞ്ഞീടേണം 796
എന്നോർത്തഞ്ചവം പാർത്തുപാർത്തങ്ങിനെ
നന്നേക്കുഴങ്ങിക്കഴിച്ചാരവർ;
സ്നേഹംതാൻ മൂർത്തീകരിച്ചോരവൾതന്റെ
സ്നേഹസർവ്വസ്വത്തിൻനിക്ഷേപത്തെ 800
വിട്ടെങ്ങും പോകവതില്ലാ, പോയാലും
പെട്ടെന്നു മണ്ടിമടങ്ങിയെത്തും
തീർ തെണ്ടിപ്പോയ പറവകളണ്ഡത്തിൽ
വീണ്ടും പൊരുന്നിനായെത്തും പോലെ. 804
ദുർല്ലഭമായിതു ക്ഷേത്രസന്ദർശനം
ദുർല്ലഭമായവൾക്കാഹാരവും

വാമകരംകൊണ്ടു പൂച്ചട്ടിച്ചുററിത്തൻ
കോമളപ്പൂമുഖം താഴ്ത്തിക്കൊണ്ടും
കുന്തളമാസ്യത്തിൽ വന്നടിഞ്ഞായതിൽ
സന്തപ്തബാഷ്പ മരിച്ചരിച്ചും
ഊഴം മറിയാതടയിരുന്നിടുന്ന
കോഴിയെപ്പോലെററം ക്ഷാന്തയായും
കാവലിരിക്കു മവളേയും വഞ്ചിച്ചു
പാവമെ! ശാന്തമെ! ചട്ടികട്ടാർ!
ചട്ടിയെടുത്തു രഹസ്യമായ് സോദരർ
വെട്ടിപ്പൊളിച്ചതിൽ നോക്കി വേഗം;
കെട്ടടിഞ്ഞെററം വികൃതമായുണ്ടല്ലൊ—
രത്തല ലാലസൻ തൻെറ തന്നായ്
കണ്ടനിമിഷം ധരിച്ചാരവർക്കപ്പോ—
ളുണ്ടായഭീതിയിന്നെന്തു ചൊല്ലാം!
പ്രീതിക്കു കാരണ മേകന്തന്യന്ത
ഭീതിക്കു കാരണമാകുന്നല്ലൊ!
ചിത്തവികാരമെന്നല്ലാതെ ലോകത്തിൽ
ചീത്തയും നല്ലതുമില്ലതന്നെ
ക്രൂരമായുള്ളൊരു പാതകം തന്നുടെ
ക്രൂരമായുള്ളൊരു ശിക്ഷയപ്പോൾ
പെട്ടെന്നവൎക്കു ഭ്രതമായ് രാജ്യവും
വിട്ടവരെങ്ങാനു മോടിപ്പോയാർ
പാപത്തിൻ രക്തം തലയിൽ വഹിച്ചിട്ട—
പ്പാപികൾ പോയപാടെങ്ങോ പോയാർ

തന്റെ ധനവും, ശരീരവും, സൌന്ദര്യം
തന്റെ ഗുണങ്ങളും ജീവൻപോലും,
ചേർന്നോരമൂല്യ നിധിയായിട്ടേകമായ്
ത്തീർന്നോരു വസ്തുവെക്കാണാഞ്ഞപ്പോൾ
സാധ്വീമണിക്കു ഭവിച്ചോരവസ്ഥയെ
സാദ്ധ്യമല്ലേതും വിവരിക്കുവാൻ
"ആരുവാനാരുവാ നെന്നുടെ വൃച്ചുട്ടി
ചോരണംചെയ്തു" തെന്നെല്ലാരോടും
ചോദിച്ചുകൊണ്ടുനടന്നുതുടങ്ങിനാൾ
രോദിച്ചുഭ്രാന്തയെപ്പോലെയെങ്ങും.
ആരുവാനാരുവാനെന്നവൾചോദിക്കേ
ആരുവാനാരുവാനെന്നുതന്നെ,
മാറ്റൊലികേൾക്കുമവളതിന്നുത്തരം
മറ്റൊന്നുമെങ്ങുമെ കേട്ടതില്ല.
ഊണുമുറക്കം വെടിഞ്ഞവളിങ്ങിനെ
കേണുനടന്നുമരിച്ചുപോയി.
ദുഃഖിക്കവേണ്ടാരും, സാധ്വീമണിയുടെ
ദുഃഖത്തിന്നെല്ലാമറുതിവന്നു.
പ്രേതലോകത്തിലവളേയുംപാർത്തേററം
കാതരനായിട്ടിരിക്കുന്നവൻ
ഖേദംകളഞ്ഞിതാ! സ്വാഗതംചൊല്ലുന്നു,
മോദമോടാശ്ലേഷംചെയ്തിടുന്നു.
ദുഷ്ടതയില്ലങ്ങസൂയയുമില്ലേതും
വെട്ടിക്കൊലചെയ്യും പാപികളും.

ചെയ്തതും ചൊന്നതും ചിന്തിച്ചതുമിങ്ങു
കൈതവമില്ലാഞ്ഞതെന്നമൂലം 856
മാർഗ്ഗമവിടെസുഗമമായ്ത്തീർന്നവർ
സ്വർഗ്ഗസുഖങ്ങളനുഭവിച്ചാർ.

